

OCYM
2019-2020
Theme

*Look to Jesus*

# യേശുവിനെ നോക്കുക

പ്രസിദ്ധീകരണം:

ഓർത്തഡോക്സ്
ക്രൈസ്തവ
യുവജന പ്രസ്ഥാനം
നിലയ്ക്കൽ ഭദ്രാസനം

# ഉള്ളടക്കം

**ആമുഖം** ........ 3
ഡോ. ജോഷ്വാ മാർ നിക്കോദീമോസ് മെത്രാപ്പോലീത്ത

**യേശുവിനെ നോക്കുമ്പോൾ; അവനെന്നെ സഹിക്കാൻ പഠിപ്പിക്കുന്നു** ........ 5
പെരുമ്പടവം ശ്രീധരൻ

**യേശുവിനെ നോക്കുക: എബ്രായർ 12:2** ........ 8
ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ

**യുവാവായ യേശുവിനെ ശ്രദ്ധിക്കുക** ........ 12
മിന്റാ മറിയം വർഗീസ്

**നാം എന്തിനു ക്രിസ്തുവിനെ നോക്കണം..?** ........ 16
ബെന്യാമിൻ

**"കർത്താവിങ്കലേയ്ക്ക് തിരിയുമ്പോൾ മൂടുപടം നീങ്ങിപ്പോകും" (2 കൊരി. 3:16)** ........ 21
**ക്രിസ്തീയ സഭകളിൽ നിന്ന് മുഖംമൂടികൾ മാറട്ടെ**
ഫാ. ഡോ. കെ. എം. ജോർജ്

**യേശുവിന്റെ ഉപദേശങ്ങളിൽ ദൃഷ്ടിയുറപ്പിക്കുക** ........ 24
ആഷ്ന അന്ന വർഗീസ്

**ശ്രേഷ്ഠ ഗുരുവായ യേശുവിനെ നോക്കൂ!** ........ 26
ജിൻസ് ജേക്കബ് ഫിലിപ്പ്

**പ്രാർത്ഥനയിൽ തെളിയുന്ന യേശുരൂപം** ........ 28
റിന്റാ മേരി പ്രകാശ്

**ജ്ഞാനത്തിന്റെ അടയാളമായ യേശുവിനെ നോക്കുക** ........ 31
റെബേക്കാ മാത്തൻ

**യേശുവിന്റെ സാമൂഹ്യദർശനം നിരീക്ഷിക്കുക** ........ 33
റ്റിജോ വർഗീസ്

**വിശുദ്ധ കൂദാശകളിൽ വെളിപ്പെടുന്ന യേശുവിനെ കാണുക** ........ 36
ബെറ്റി കുര്യൻ

**പ്രവർത്തന മേഖലയിൽ നല്ലമാതൃകയായി യേശുവിനെ നോക്കാം** ........ 39
ജോസ് ജോർജ് മൽക്ക്

**അധ്വാനിയായ യേശുവിനെ നോക്കൂ** ........ 41
ലിബിൻ ചാക്കോ

**യേശുവിലെ മനുഷ്യത്വം വീക്ഷിക്കുക** ........ 43
ഫാ. സോബിൻ സാമുവൽ

**കർത്താവും ദൈവവുമായ യേശുവിന് സാക്ഷിയാകുക** ........ 46
ഫാ. യൂഹാനോൻ ജോൺ

Chief Editor: Fr. Yuhanon John


Printing : St. Joseph's Orphanage Press. Changanacherry

Available at : Nilackal Orthodox Diocesan Centre
St Thomas Aramana, Pazhavangadi P.O. Ranni. Pin:689673
Email: nilackaldiocese@gmail.com






# ആമുഖം

**ഡോ. ജോഷ്വാ മാർ നിക്കോദീമോസ് മെത്രാപ്പോലീത്ത**
പ്രസിഡന്റ്, OCYM നിലയ്ക്കൽ ഭദ്രാസനം



പ്രിയരെ, ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനത്തിന്റെ 2019–20 പ്രവർത്തന വർഷത്തെ പഠന വിഷയമാണ് 'യേശുവിനെ നോക്കുക' (എബ്രായർ 12 : 2) എന്ന ചിന്ത. സഭാ ജീവിതത്തിൽ വളരെ പ്രാധാന്യമുള്ള വിഷയമാണിത്. ഈ കാലഘട്ടത്തിന്റെ പശ്ചാത്തലത്തിൽ നിന്നുകൊണ്ട് യുവാക്കൾ പ്രസ്തുത വിഷയം പഠിക്കേണ്ടത് അനിവാര്യമാണ്. യേശുവിനെ നോക്കി വിശുദ്ധ ജീവിതം നയിച്ച പുണ്യപിതാക്കളുടെയും മാതാക്കളുടെയും വലിയ പൈതൃകമുള്ള സഭയാണ് ഓർത്തഡോക്സ് സഭ. ആരാധനയിലൂടെയും വേദവായനയിലൂടെയും പിതാക്കന്മാരുടെ രചനകളിലൂടെയും യേശുവിലേക്ക് നോക്കി ജീവിതം ക്രമപ്പെടുത്താനുള്ള ആഹ്വാനമാണ് പരിശുദ്ധ സഭ വ്യക്തികൾക്ക് നൽകുന്നത്. ഈ വിഷയം ലളിതമായി മനസ്സിലാക്കത്തക്കവിധം നിലയ്ക്കൽ ഭദ്രാസന യുവജനപ്രസ്ഥാനം തയ്യാറാക്കിയിരിക്കുന്ന ഒരു ചെറു പഠനഗ്രന്ഥമാണിത്.

2016-ൽ നിലയ്ക്കൽ ഭദ്രാസന യുവജനപ്രസ്ഥാനാംഗങ്ങൾ 'മൗനത്തിന്റെ സൗന്ദര്യം' എന്ന ഗ്രന്ഥം ഈ രീതിയിൽ പ്രസിദ്ധീകരിച്ചിരുന്നു. അതിനു ലഭ്യമായ അംഗീകാരവും പ്രോത്സാഹനവുമാണ് ഈ രണ്ടാമത്തെ സംരംഭത്തിനു പ്രചോദനമായി തീർന്നത്.

അഞ്ചു വർഷത്തോളം ഭദ്രാസന യുവജനപ്രസ്ഥാനം വൈസ് പ്രസിഡന്റായി സേവനമനുഷ്ഠിക്കുകയും ഇപ്പോൾ ഭദ്രാസന സണ്ടേസ്കൂൾ പ്രസ്ഥാനം വൈസ്പ്രസിഡന്റായി പ്രവർത്തിക്കുകയും ചെയ്യുന്ന ബഹു. യൂഹാനോൻ ജോൺ അച്ചനാണ് ഈ ഗ്രന്ഥത്തിന്റെ ചീഫ് എഡിറ്ററായി പ്രവർത്തിച്ചത്. യുവജനപ്രസ്ഥാനം വൈസ്പ്രസിഡന്റായിരിക്കുന്ന ബഹു. സോബിൻ സാമുവേൽ അച്ചന്റെയും ജനറൽ സെക്രട്ടറിയായിരിക്കുന്ന പ്രിയപ്പെട്ട മിന്റാ മറിയം വർഗീസിന്റെയും മറ്റെല്ലാ ഭദ്രാസനതല ഭാരവാഹികളുടെയും ഉത്സാഹവും കൂട്ടായ പ്രവർത്തനവുമാണ് ഈ ഗ്രന്ഥത്തിന്റെ പ്രസിദ്ധീകരണത്തിന് സഹായകമായത്.

വേദവിഷയങ്ങൾ പഠിക്കുന്നതിനും അതിൽ അറിവു നേടുന്നതിനും അറിവ് ഇപ്രകാരം പങ്കു വയ്ക്കുന്നതിനുമുള്ള യുവതലമുറയുടെ ക്രിയാത്മകമായ ചിന്തകൾ നമുക്കു മാതൃകാപരമാണ്. വിവിധ വീക്ഷണ കോണുകളിൽ നിന്നുകൊണ്ട് ഈ വിഷയം പഠിച്ച് എഴുതിയ എല്ലാവരെയും അനുമോദിക്കുന്നു.

പുസ്തകം പ്രസിദ്ധീകരിക്കുന്നതിനു സഹായിച്ച കുവൈറ്റ് അഹമ്മദി സെന്റ് തോമസ് ഓർത്തഡോക്സ് ഇടവക യുവജനപ്രസ്ഥാനത്തോടും നേതൃത്വം കൊടുക്കുന്ന ഭാരവാഹികളോടും മറ്റെല്ലാ അംഗങ്ങളോടുമുള്ള നന്ദിയും രേഖപ്പെടുത്തുന്നു. ഇപ്പോൾ കുവൈറ്റ് അഹമ്മദി സെന്റ് തോമസ് ഇടവകയിൽ ആയിരിക്കുന്ന നിലയ്ക്കൽ ഭദ്രാസന യുവജനപ്രസ്ഥാനത്തിന്റെ മുൻ ജനറൽ സെക്രട്ടറി അയിരൂർ കുറ്റിക്കണ്ടത്തിൽ ശ്രീ. ബിബിൻ മാത്യൂസ് ഫിലിപ്പിനോടുള്ള പ്രത്യേക കടപ്പാടും രേഖപ്പെടുത്തുന്നു.

ഈ പുസ്തകം ഏവർക്കും പ്രയോജനപ്പെടട്ടെ എന്ന് ആശംസിക്കുന്നു.

Mar Nicodimos

ദൈവം അനുഗ്രഹിക്കട്ടെ !

# യേശുവിനെ നോക്കുമ്പോൾ; അവനെന്നെ സഹിക്കാൻ പഠിപ്പിക്കുന്നു



**പെരുമ്പടവം ശ്രീധരൻ**




അസമത്വവും അക്രമവും ഈ ലോകത്തിൽ തുടർന്ന് കൊണ്ടിരിക്കുന്നു. രാജ്യങ്ങൾ തമ്മിൽ യുദ്ധം, മനുഷ്യർ തമ്മിൽ കലഹങ്ങൾ. എന്തുകൊണ്ടാണ് ലോകം ഇങ്ങനെ കലഹിക്കുന്നത്? മിനിട്ടുകൾക്കുള്ളിൽ ലോകം മുഴുവൻ ഭസ്മമാക്കുവാൻ കഴിയുന്ന അണുവായുധങ്ങളും വെച്ചു കൊണ്ട് ഓരോ രാജ്യങ്ങളും കാത്തിരിക്കുന്നു. ആ അണുവായുധങ്ങൾ കാത്തു സൂക്ഷിച്ചുകൊണ്ടാണ്, ആ ആയുധപുരയിൽ ചാരി ഇരുന്നു കൊണ്ടാണ് ഇവർ സമാധാനത്തെക്കുറിച്ച് സംസാരിക്കുന്നത്. കഷ്ടമാണിത്. അങ്ങനെയൊരു കാലം എങ്ങനെയുണ്ടായി? എന്തുകൊണ്ട് മറ്റൊരാളെ അന്യനായി കാണുന്നു? മറ്റൊരാളെ അന്യനായി കാണുന്ന ഒരാളുടെ പേര് മനുഷ്യൻ എന്നല്ല എന്നാണ് എന്റെ വിശ്വാസം. സ്നേഹവും വിശ്വാസവും പങ്കുവെച്ച് കഴിയുന്ന ഒരു സമൂഹമാണ് എന്റെ സ്വപ്നം. അനുകമ്പയും സഹാനുഭൂതിയും ഏറ്റവും അധികം വേണ്ടി വരുന്ന ജീവി മനുഷ്യനാണ്. സ്നേഹവും വിശ്വാസവും അനുതാപവും പങ്കുവെച്ചേ മനുഷ്യർക്ക് ജീവിക്കാനാവൂ. അത് എവിടെ നിന്നാണ് പഠിക്കുന്നത്? അത് എന്നെ സംബന്ധിച്ച് ക്രിസ്തുവിൽ നിന്നാണ്. ക്രിസ്തുവാണ് ഇതിന്റെയൊക്കെ ദൃഷ്ടാന്തം എനിക്ക്.

മറ്റുള്ളവർക്ക് വേണ്ടി സഹിക്കുക എന്നതാണ് ക്രിസ്തുവിന്റെ സവിശേഷത. യേശു എനിക്ക് പ്രിയമാകുന്നത് മറ്റൊന്നു കൊണ്ടുമല്ല; അവൻ എന്നെ സഹിക്കാൻ പഠിപ്പിക്കുന്നു. ഒന്നും യേശുവിനു വേണ്ടിയിട്ടല്ല അവൻ സഹിച്ചിട്ടുള്ളത്. അങ്ങനെയെങ്കിൽ കുരിശുമരണത്തീന്ന് അദ്ദേഹത്തിന്

മാറിപോകാമായിരുന്നു. മനുഷ്യസമൂഹം അനുഭവിക്കുന്ന സ്നേഹ ശൂന്യമായ, അക്രമണോൽസുകമായ ശത്രുതാമനോഭാവത്തോടെ ജീവിക്കുന്ന സമൂഹത്തിൽ , സ്നേഹം സ്ഥാപിക്കുക, സ്നേഹത്തിന്റെ രാജ്യം സ്ഥാപിക്കുക എന്നുള്ളതായിരുന്നു അവന്റെ ലക്ഷ്യം. ആ രാജ്യത്തിന് അതിർത്തികളില്ല. ക്രിസ്തുവിന്റെ രാജ്യത്തിന് അതിർത്തികളില്ല. യിസ്രായേലിലോ ജറുശലേമിലോ ഒതുങ്ങി നിൽക്കുന്നതല്ല. ലോകം മുഴുവനും അത് പടരണം. എങ്കിലേ ലോകത്തിൽ സമാധാനം ഉണ്ടാവുകയുള്ളൂ എന്നതാണ് എന്റെ ഒരു വിശ്വാസം. അതിനെക്കുറിച്ചാണ് കുരിശ് പൂക്കുന്ന കാലം എന്ന എന്റെ ഒരു കാവ്യസങ്കൽപം പലപ്പോഴും ഞാൻ പറയാറുള്ളത്. രാഷ്ട്രങ്ങൾ തമ്മിലും സമൂഹങ്ങൾ തമ്മിലുള്ള ശത്രുത മാറി പോകണമെങ്കിൽ സ്നേഹത്തിന്റെ ഒരു രാജ്യം വേണം. ക്രിസ്തുവിന്റെ രാജ്യമാണത്.

ക്രിസ്തുവിനെ കുരിശിൽ തറച്ച കാൽവറിയിൽ പോയി മണിക്കൂറുകളോളം ഇരുന്ന് ഞാൻ കരഞ്ഞിട്ടുണ്ട്. ഇപ്പോഴും അതോർക്കുമ്പോൾ എനിക്ക് സഹിക്കാൻ പറ്റൂല്ല. ക്രിസ്തുവിനെ തറച്ച കുരിശിന് എന്ത് സംഭവിച്ചു? സാധാരണ കുരിശ്, മരം കൊണ്ട് ഉണ്ടാക്കിയ ഒരു ഉപകരണം. കാലക്രമേണ ദ്രവിച്ച് ചിതലെടുത്ത് അതില്ലാതെയായി പോകും. എന്നാൽ ക്രിസ്തുവിനെ തറച്ച കുരിശ് അങ്ങനെ ഉണങ്ങി പോകുന്നില്ല. അതിന് വേരുകൾ ഉണ്ടാകുന്നു, അതിന് ശാഖകൾ ഉണ്ടാകുന്നു, ശാഖകളിൽ കൊമ്പുകളുണ്ടാവുന്നു. ആ കൊമ്പുകളിൽ നിറയെ ഇലകളുണ്ടാവുന്നു. അത് പൂക്കാൻ തുടങ്ങുന്നു; ആ കുരിശ് മരം പൂക്കാൻ തുടങ്ങുന്നു. അതാണ് കുരിശ് പൂക്കുന്ന കാലം. ക്രിസ്തുവിന്റെ സ്നേഹം ഒരു വസന്തമായിട്ട് പൂക്കാലമായിട്ട് നിറഞ്ഞു നിൽക്കുന്നു.

ക്രിസ്തുവിന്റെ സ്നേഹം ലോകത്തിന്റെ മുഴുവനും അനുഭവമായിത്തീരണം. ശത്രുതയില്ലാതെയാവണം. മനുഷ്യർ തമ്മിലുള്ള അകലം ഇല്ലാതെയാവണം. നമ്മളൊക്കെ ഒന്നാണ്. ഒരു ജൂതനും ഞാനും ഒന്നാണ്. ഒരു അറബിയും ഞാനും ഒന്നാണ്. ഒരു ക്രിസ്ത്യനും ഞാനും ഒന്നാണ്. ഒരു പാഴ്സിയും ഞാനും ഒന്നാണ്. ഇങ്ങനെ തോന്നുന്നത് സ്നേഹമാണ്. ദൈവീകമായ സ്നേഹം എന്ന് നമ്മുക്കതിനെ വിളിക്കാം. ക്രിസ്തുവിന്റെ നിസാർത്ഥമായ സ്നേഹം കൊണ്ടാണ് ഈ ലോകത്തെ അവൻ കീഴടക്കിയത്. ഏറ്റവും വലിയ ആയുധം അണുവായുധമല്ല സ്നേഹമാണ്. അവിടെ ചെന്നെതാതെ ലോകം രക്ഷപ്പെടുകയില്ല. സമാധാനമുണ്ടാവുകയില്ല. അവിടെ ചെന്നെത്തുമ്പോൾ കുരിശുകളൊക്കെ പൂക്കും.

യേശുവിനെ എങ്ങനെ അറിയും? മറ്റുള്ളവരോടുള്ള സ്നേഹത്താലാണ് നമ്മുക്ക് ക്രിസ്തുവിനെ അറിയാൻ സാധിക്കുന്നത്. ക്രിസ്തുവിന്റെ സ്നേഹത്താൽ നിറഞ്ഞു കവിയുമ്പോഴാണ് അവനെ അറിയുന്നത്. അവിടെയാണ് യഥാർത്ഥ മാനവികത പ്രത്യക്ഷമാകുന്നത്.

എന്റെ പതിനാലാമത്തെ വയസിൽ ഞാൻ തീരുമാനിച്ചതാണ് യേശുവിനെ കൂടാതെ എനിക്കൊരു ജീവിതയാത്രയില്ലെന്ന്. മനുഷ്യവർഗത്തിന് വേണ്ടി യാതനകളും വേദനകളും സഹിക്കുന്ന യേശു. അവന്റെ കൂടെ കൂടുവാൻ അന്ന് തീരുമാനിച്ചതാണ്. എനിക്കൊരു സ്വാന്തനം ക്രിസ്തുവാണ്. ക്രിസ്തുവിനെ കൂടാതെ എനിക്ക് മനുഷ്യവർഗത്തെക്കുറിച്ച് ചിന്തിക്കുവാൻ കഴിയില്ലെന്ന് ദെസ്തെവിസ്കി എഴുതീട്ടുണ്ട്. അത് വായിച്ചപ്പോൾ എനിക്ക് സന്തോഷം തോന്നി. കാരണം കുറച്ച് മുമ്പേ ഇത് ഞാൻ കണ്ടു പിടിച്ചതാണല്ലോ. ലോകത്തിന്റെ സകല പ്രശ്നങ്ങൾക്കും പരിഹാരം ക്രിസ്തുവിന്റെ സ്നേഹം തന്നെയാണ്. വേറെയൊരു മരുന്നും അതിനില്ല. സമാധാനം പുനസ്ഥാപിക്കുവാൻ അതു തന്നെയുള്ളൂ മരുന്ന്. ഇതാണ് എന്റെ ക്രിസ്തു ദർശനം.



എന്നാൽ ഞാൻ മതക്കാരനല്ല. ഞാനൊരു മതത്തിലും ചേരാൻ ഉദ്ദേശവുമില്ല. എനിക്കിതുമതി; ക്രിസ്തുവിന്റെ കൂടെ ജീവിക്കുക. അത് എനിക്ക് നടക്കുന്നുണ്ട്. ക്രിസ്തുവിനെ കൂടാതെ എനിക്ക് ജീവിക്കാൻ പറ്റൂല്ല. അവന്റെ കുഞ്ഞ് വിരലുകളിൽ പിടിച്ചാണ് ഞാൻ നടക്കുന്നത്. വേർത്തിരിവുകളില്ലാതെ ലോകത്തെ കാണുവാൻ എനിക്ക് സാധിക്കുന്നത് ക്രിസ്തുവിലൂടെയാണ്.




ക്രിസ്തു ഒന്നും എഴുതിയിട്ടുള്ളതായി രേഖകളില്ല. ആകെ എഴുതിയിത് നിലത്താണ്. മണലിലാണ്. എന്താണ് എഴുതിയതെന്ന് അറിയില്ല. അടുത്ത കാറ്റടിച്ച് പോവുകയും ചെയ്തുകാണും പക്ഷെ അവൻ എഴുതിയത് മുഴുവനും ലോകത്തിന്റെ ഹൃദയത്തിലാണ്. നമ്മളത് വായിക്കണം. യേശുവിനെ നോക്കുമ്പോൾ കാണുക പീഡാനുഭവങ്ങളിലൂടെ, സഹനങ്ങളിലൂടെ വിശുദ്ധിയുടെ പടവുകൾ കയറി പോകുന്ന മനുഷ്യാത്മാവ്. നമ്മളൊക്കെ അങ്ങനെയാവണം. ക്രിസ്തുവിലേക്കുള്ള വഴി അതുതന്നെയാണ്.

# യേശുവിനെ നോക്കുക: (എബ്രായർ 12:2)

**ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ**
പ്രസിഡന്റ്, അഖില മലങ്കര OCYM

**എബ്രായ ലേഖന പശ്ചാത്തലം**

എബ്രായ ലേഖനം രചിതമായത് എ.ഡി.67 നും 70 നും ഇടയ്ക്കാകാമെന്നു പണ്ഡിതമതം. ക്രൈസ്തവ സഭയ്ക്ക് വളരെയേറെ പീഡനങ്ങൾ സഹിക്കേണ്ടിവന്ന കാലഘട്ടമാണ്. നീറോചക്രവർത്തിയേപ്പോലുള്ള അതിക്രൂരരായ ഭരണാധികാരികളുടെ മനുഷ്യത്വരഹിതമായ ഉപദ്രവങ്ങൾ അസഹനീയമായിരുന്നു. തൽഫലമായി വിശ്വാസം പരിത്യജിക്കപ്പെടുമോ എന്നുപോലും ആശങ്കപ്പെട്ടിരുന്നു. ഈ വിപൽസന്ധിയിൽ വിശ്വാസികളെ ധൈര്യപ്പെടുത്തുന്നതിനും വിശ്വാസത്തിൽ ഉറപ്പിക്കുന്നതിനും എഴുതപ്പെട്ട ലേഖനമാണിത്.

(1) ക്രിസ്തു, ദൈവത്തിന്റെ പൂർണ്ണമായ വെളിപാട് (1:13)
(2) ക്രിസ്തു, മാലാഖാമാരേക്കാൾ മഹോന്നതൻ (1:42:8)
(3) ക്രിസ്തു, മോശേയക്കാളും യോശുവായേക്കാളും ഉന്നതൻ (3:14:13)
(4) ക്രിസ്തുവിന്റെ അതുല്യമായ പൗരോഹിത്യം (4:147:285)
(5) ക്രിസ്തുവിന്റെ ഉടമ്പടിയുടെ ശ്രേഷ്ഠത (8:19:28)
(6) ക്രിസ്തുവിന്റെ പരമബലിയുടെ മഹത്വം (10:139)
(7) വിശ്വാസം പരമപ്രധാനം ( 11:112:29)
(8) ദൈവത്തിനുഹിതമായ സത്കർമ്മങ്ങൾ (13:125)

എന്നിവയാണ് പ്രധാന പ്രതിപാദ്യവിഷയങ്ങൾ . ഒപ്പം പൗരോഹിത്യം (അദ്ധ്യായം 7) ആരാധനാലയ സംവിധാനക്രമീകരണം. ആരാധന (അദ്ധ്യായം 9) എന്നിവയും സജീവ ചർച്ചാവിഷയങ്ങളാണ്. ക്രിസ്തുവിന്റെ മഹാപൗരോഹിത്യം ഈ ലേഖനത്തിലെ മുഖ്യപ്രമേയമാണ്.

സഹനത്തിലൂടെ അവസാനത്തോളം വിശ്വസ്തനായിരുന്ന ക്രിസ്തുവിനെ അനുകരിക്കുവാനുള്ള ആഹ്വാനം നല്കുന്നു. എത്രതന്നെ

കഷ്ടതകളും പീഢനങ്ങളുമുണ്ടായാലും സകലതും സന്തോഷത്തോടെ സഹിച്ച യേശുവിൽ ദൃഷ്ടിയുറപ്പിച്ചുകൊണ്ട് മുന്നോട്ടുകൊണ്ടുപോകുവാനുള്ള പ്രബോധനവും ലേഖനകർത്താവ് നൽകുന്നു. ക്രിസ്തീയ ജീവിതയാത്രയിലുണ്ടാകുന്ന പ്രയാസങ്ങളേയും പ്രതിസന്ധികളേയും ഭയന്നുള്ള ഒളിച്ചോട്ടങ്ങളും പിന്മാറ്റങ്ങളും അപകടകരമാണെന്ന് ബോദ്ധ്യപ്പെടുത്തുന്നതോടൊപ്പം അവ വിളിച്ചു വരുത്തുന്ന തിക്താനുഭവങ്ങളും വെളിപ്പെടുത്തുവാൻ മറക്കുന്നില്ല. (6: 48 വരേയും, 10:39 ഉം നോക്കുക) നാശത്തിലേക്ക് പിന്മാറുന്നവരുടെ കൂട്ടത്തിലല്ല, പ്രത്യുത വിശ്വസിച്ചും സഹിച്ചും ജീവരക്ഷപ്രാപിക്കുന്നവരുടെ കൂട്ടത്തിലാകണം എന്നൊരു ഓർമ്മപ്പെടുത്തലുണ്ട്. സാന്ത്വനത്തിന്റെയും ധൈര്യപ്പെടുത്തലിന്റെയും ശബ്ദം ശക്തമാണ് ഈ ലേഖനത്തിൽ.



**യേശുവിനെ നോക്കുക.**

എബ്രായർ : 3:1 ൽ പറയുന്നു, ''യേശുവിനെ ശ്രദ്ധിച്ചു നോക്കുക'' എന്ന്.




New International Version (NIV) പറയുന്നു. 'Fix your thoughts on Jesus' (നിങ്ങളുടെ ചിന്തകളെ ക്രിസ്തുവിൽ ഉറപ്പിക്കുക) യേശുവിനെ ശ്രദ്ധിച്ചു നോക്കണം.

John Paul II മാർപാപ്പ പറഞ്ഞു.''The christians are called to Consider the face of Christ" (ക്രിസ്തുവിന്റെ മുഖം പരിഗണിക്കുവാൻ വിളിക്കപ്പെട്ടവരാണ് ക്രിസ്ത്യാനികൾ.)

**യേശുവിന്റെ വ്യത്യസ്ത മുഖങ്ങൾ**

''Different faces of Jesus ''

''എന്റെ മുഖം അന്വേഷിപ്പീൻ എന്നു നിങ്കൽ നിന്നും കല്പന വന്നു എന്ന് എന്റെ ഹൃദയം പറയുന്നു. കർത്താവേ ഞാൻ നിന്റെ മുഖം അന്വേഷിക്കുന്നു. നിന്റെ മുഖം മറയ്ക്കരുതേ.'' (സങ്കീർത്തനങ്ങൾ : 27:8) ഇതിന്റെ ചുവടുപിടിച്ച് കൊണ്ട് പ:പിതാക്കന്മാർ എഴുതി.

''ദൈവമേ ഞാൻ നിന്റെ സന്നിധിയിൽ കാണപ്പെടുമ്പോൾ നിന്റെ തിരുമുഖം എന്നിൽ നിന്നും മറയ്ക്കരുതേ. ദൈവമേ മനുഷ്യരുടെ രഹസ്യ കാര്യങ്ങളേയും പരസ്യകാര്യങ്ങളേയും നീ ന്യായം വിസ്തരിക്കുന്ന ദിവസത്തിൽ എന്നിൽ നിന്നും നിന്റെ തിരുമുഖം മാറ്റിക്കളയരുതേ... '' (പാമ്പാക്കുട നമസ്കാരം ചൊവ്വാ രാത്രി 3ാം കൗമാ)

മുഖം മനസ്സിന്റെ കണ്ണാടി Face is the index of the

heart എന്നു പറയാറുണ്ടല്ലോ. യുവാക്കൾ ശ്രദ്ധിക്കേണ്ട യേശുവിന്റെ മൂന്ന് മുഖങ്ങളെക്കുറിച്ചാണ് ഇവിടെ പ്രതിപാദിക്കുന്നത്.

**1. കരയുന്ന മുഖം** The weeping, lamenting or mourning face

ഉദാഹരണം.

(a) ലാസറിന്റെ കല്ലറയ്ക്കൽ.

സുവിശേഷകന്റെ ഭാഷയിൽ പറഞ്ഞാൽ യേശു കണ്ണുനീർ വാർത്തു Jesus wept (യോഹ11:35) വേദപുസ്കത്തിലെ ഏറ്റവും ചെറിയ വാക്യം. കരയുന്നവരോടൊപ്പം കരയുന്ന കത്താവിന്റെ മുഖം. സ്നേഹമുള്ളവരുടെ വേദന തന്റെയും വേദനയായി മാറുന്നു. അവരുടെ വേദനയിലെ ഏകീകരണഭാവം. മറ്റുള്ളവരെക്കുറിച്ചുള്ള സ്നേഹവും വാത്സല്യവും ആത്മാർത്ഥതയും ഉള്ളിൽ നിറയുമ്പോഴുണ്ടാകുന്ന ഭാവം.

(b)ലാസറിന്റെ കല്ലറയ്ക്കൽ മാത്രമല്ല യെരുശലേം ദേവാലയത്തെ നോക്കി കരയുന്ന ഭാഗവും സുവിശേഷകൻ അവതരിപ്പിക്കുന്നുണ്ട്. (വി. ലൂക്കോസ് 19: 41, 42). ദേവാലയങ്ങൾ യേശുവിന് കരയുവാനുള്ള ഇടങ്ങളാകരുത്. ജനത്തിന് കരയുവാനുള്ള ഇടം, മറ്റു പലതിനുമുള്ള ഇടമാകുമ്പോൾ കരയുന്നത് യേശുവാണ്.

**2. ദേവാലയ ശുദ്ധീകരണവേളയിലെ യേശുവിന്റെ മുഖം : രോഷാകുലമായ മുഖം** (The angry face/ The resent face).

ആരാധനാലയങ്ങൾ വ്യാപാരശാലകളാകുമ്പോഴുള്ള യേശുവിന്റെ മുഖം. ദേവാലയശുദ്ധീകര ണത്തെക്കുറിച്ച് നാലുസുവിശേഷകന്മാരും പറയുന്നുണ്ടെങ്കിലും വി. യോഹന്നാൻ മാത്രമേ ചമ്മട്ടിയുണ്ടാക്കിയ കാര്യം പറയുന്നുള്ളൂ. നീതി, സ്നേഹം, കരുണ, കരുതൽ ഇവയുടെ കേന്ദ്രമായിരിക്കേണ്ടിടം, ഘടകവിരുദ്ധകാര്യങ്ങളുടെ കേന്ദ്രമാകുമ്പോഴുണ്ടാകുന്ന മുഖഭാവം. ദേവാലയങ്ങൾ യേശുവിന് ചമ്മട്ടി എടുക്കുവാനുള്ള ഇടം ആക്കരുത്.

**3. ആത്മവിശ്വാസത്തിന്റെ നിർഭയമുഖം അഥവാ ധൈര്യ ഭാവമുള്ള മുഖം** The bold face or the courageous face(വി: മത്തായി: 26: 36, 46).

ഇതും കാണുന്നത് ഗത്സമനയിലാണ്. കാസാ നീങ്ങിക്കിട്ടാൻ പ്രാർത്ഥിച്ചു. മൂന്നുപ്രാവശ്യം പ്രാർത്ഥിച്ചു. ഒരേ ആവശ്യം തന്നെ ആവർത്തിച്ചു. അവസാനം ബോദ്ധ്യമായി ഇതു നീങ്ങുവാനുള്ളതല്ല നിവർത്തിക്കുവാനുള്ളതാണെന്ന്.

ഈ ബോദ്ധ്യത്തോടെ ധൈര്യപൂർവ്വം മടങ്ങി വന്ന് ശിഷ്യരോട് പറയുന്നു, ''എഴുന്നേല്പീൻ നമുക്ക് പോകാം'' (വാക്യം 46) എങ്ങോട്ട്? ക്രൂശിലേക്ക്, സഹനത്തിലേക്ക്, ദൈവഹിതത്തിന്റെ നിറവേറ്റലിലേക്ക്

എല്ലാം ദൈവഹിതത്തിന് സമർപ്പിക്കുന്നതിലൂടെ ലഭിക്കുന്ന സമാധാനപൂർവ്വമായ ധൈര്യം നല്കുന്ന അനുഭവം.

ക്രിസ്തുവാകുന്ന കണ്ണാടിയിൽ നോക്കി നമ്മുടെ യഥാർത്ഥ രൂപം കാണണം. തിരുത്തലുകൾക്ക്, രൂപപ്പെടു ത്തലിന് അതുമാത്രമേ ഗുണകരമാകുകയുള്ളൂ. ഏറെ പ്രതീ ക്ഷയോടും പ്രാർത്ഥനയോടും തെരഞ്ഞെടുത്തിരിക്കുന്ന ഈ വിഷയം അർഹിക്കുന്ന പ്രാധാന്യം നൽകി പഠിച്ച് ഒരു അനുഭവമാക്കിത്തീർക്കുവാൻ ഏവരും ശ്രമിക്കണമെന്ന് സ്നേഹപൂർവ്വം ഓർമ്മപ്പെടുത്തുന്നു.

പരിശുദ്ധ പൗലോസ് തനിക്ക് പ്രിയനും സഹപ്രവർ ത്തകനുമായ ഫിലേമോനോട് ആവശ്യപ്പെടുന്നു. ‘‘അതേ സഹോദരാ, നിന്നെകൊണ്ട് എനിക്ക് കർത്താവിൽ ഒരുനു ഭവം വേണ്ടിയിരിക്കുന്നു.’’ (വാക്യം 20)

വാത്സല്യകുഞ്ഞുങ്ങളെ, സഹപ്രവർത്തകരെ, ഇതി നപ്പുറത്തൊന്നും എളിയവനായ എനിക്കും എഴുതാനില്ല. ‘‘നിന്നെക്കൊണ്ട് ക്രിസ്തുവിൽ അനുഭവം...’’ ആമ്മേൻ.





# യുവാവായ യേശുവിനെ ശ്രദ്ധിക്കുക

**മിന്റാ മറിയം വർഗീസ്**
ജനറൽ സെക്രട്ടറി, OCYM, നിലയ്ക്കൽ ഭദ്രാസനം

തീക്ഷ്ണമായി, വ്യക്തമായ ലക്ഷ്യത്തോടും, അഭിവാഞ്ഛയോടും യുവത്വത്തെ കണ്ട വ്യക്തിയാണ് യേശു. അർത്ഥപൂർണ്ണമായ യുവത്വത്തിലേക്കുള്ള വിളിയാണ് ക്രിസ്തുവിന്റെ ജീവിതം.

ക്രിസ്തുവിന്റെ യുവത്വത്തെ സംബന്ധിച്ച വ്യക്തമായ ചിത്രം നൂറ്റാണ്ടുകളിലുടനീളം മൈക്കലാഞ്ചലോ, റെംബ്രാന്റ് രുബെൻസ് തുടങ്ങിയ പ്രശസ്ത കലാകാരന്മാർ നൽകുകയുണ്ടായി. നീണ്ടു ചുരുണ്ടു മുടിയുള്ള ആർത്തട്ടഹസിക്കുന്ന, യുവത്വം തുടിക്കുന്ന ക്രിസ്തുവിനെ ഇവരെല്ലാം തന്നെ ചിത്രീകരിച്ചിരിക്കുന്നു. സമൂഹം മോശക്കാരായി കണ്ട് മാറ്റി നിർത്തിയിരിക്കുന്ന ചുങ്കക്കാരോടും, പാപികളോടും കൂട്ടുകൂടി സുഹൃത്തുക്കളോടൊപ്പം ഉല്ലസിച്ച് അലഞ്ഞു തിരിഞ്ഞു നടക്കുന്ന ഒരു ക്രിസ്തുവിന്റെ മുഖം. ഇന്നത്തെ പൊതുസമൂഹത്തിന്റെ ഭാഷയിലെ 'ഫ്രീക്കൻ'. അന്ന് സമൂഹം 'തന്നിഷ്ടക്കാരനാ'യി പ്രഖ്യാപിച്ചിരുന്ന ഈ യുവാവിന് സഹോദരനെ കാണുവാനും ഒപ്പം ദൈവീകമൂല്യങ്ങൾ മുറുകെ പിടിക്കുവാനും സാധിച്ചു എന്നതാണ് ആ 'ഫ്രീക്കൻ പയ്യന്റെ' വ്യത്യസ്തത.

**1. തന്റേതായ നിലപാടുകൾ സ്വീകരിക്കുവാൻ ധൈര്യം കാട്ടിയ യുവാവ്**

ജീവിതത്തിന്റെ പല ഘട്ടങ്ങളിലും വ്യക്തമായ നിലപാടുകൾ സ്വീകരിക്കുവാൻ ക്രിസ്തുവിന് സാധിച്ചിരുന്നു. പറയേണ്ടുന്ന കാര്യങ്ങൾക്ക് വ്യക്തത വരുത്തുവാനും എതിർപ്പുകൾക്കിടയിലും തന്റേതായുള്ള ന്യായം പാലിക്കുവാനും സാധിച്ച യുവാവാണ് ക്രിസ്തു. തന്റേത് മാത്രമല്ലാത്ത കാരണത്താൽ ഒരു സമൂഹം മുഴുവനും ഒരുവളെ കല്ലെറിഞ്ഞ് കൊല്ലുവാൻ ഭാവിച്ചപ്പോൾ കൈപിടിച്ച് അവളെ ജീവിതത്തിന്റെ പുതിയ

ദിശ പരിചയപ്പെടുത്തി കൊടുത്തത് യേശുവിന്റെ നിലപാടിന്റെ നിലത്തെഴുത്തുകൊണ്ടാണ്. തീക്ഷ്ണതയോടെയും (Enthusiasm) വ്യക്തതയോടെയും (Clarity) ദേവാലയത്തിൽ പന്ത്രണ്ടാമത്തെ വയസ്സിൽ പണ്ഡിതന്മാരോട് സംഭാഷണത്തിലേർപ്പെടുന്ന യേശുവിനെ സുവിശേഷങ്ങളിൽ കാണുന്നു. നിലപാടുകളിൽ വ്യക്തതയുള്ള (Clarity of stand points) ആശയങ്ങളിൽ സ്പഷ്ടതയുള്ള (Clarity of thoughts) യുവാവായിരുന്നു യേശു. നീതിയിലും കരുണയിലും അധിഷ്ഠിതമായ നിലപാടുകളായിരുന്നു യുവാവായ യേശുവിന്റെ കർമ്മപഥത്തെ ഊഷ്മളമാക്കിയത്. കാലത്തിന് മായിച്ചുകളയാൻ കഴിയാത്ത വ്യക്തിത്വം ക്രിസ്തുവിൽ വ്യക്തമാണ്. അതുതന്നെയാവണം നമ്മുടെയും അനുകരണവാഞ്ഛ



**2. ഉത്തരവാദിത്വബോധമുള്ള യുവാവ്**

ഫലം നൽകാത്ത ഒരു അത്തി മരത്തെ യേശുനാഥൻ വാക്കിനാൽ ഉണക്കിക്കളയുന്ന സംഭവം സുവിശേഷത്തിൽ പ്രതിപാദിക്കുന്നുണ്ട്. അത്തിപ്പഴത്തിന്റെ കാലമല്ലാഞ്ഞിട്ടു കൂടി. ഇതിനെ സംബന്ധിച്ച് പല വ്യാഖ്യാനങ്ങൾ നിലവിലുണ്ട്. ലോറി ബെത്ത് ജോൺസിന്റെ Jesus in Blue Jeans എന്ന പുസ്തകം ഇതിനെ സംബന്ധിച്ച് വ്യത്യസ്തമായ ഒരു വ്യാഖ്യാനം നൽകിയിരിക്കുന്നു. പൂക്കുവാനുള്ള കാലത്ത് പൂക്കുന്നതല്ലാ, തന്റെ പ്രതിസന്ധികളുടെ കാലത്തും അതിനെ അതിജീവിച്ച് വസന്തം പുറപ്പെടുവിക്കുകയാണ് ധർമ്മം. അതിന് സാധിക്കാതെപോയ അത്തിമരത്തെയാണ് ക്രിസ്തു ശപിക്കുന്നത്. ഏതു സാഹചര്യത്തിലും ഉത്തരവാദിത്വബോധമുള്ളവരായിരിക്കുക എന്നതാണ് ക്രിസ്തുവിന്റെ കാഴ്ചപ്പാട്. ക്രിസ്തീയ കാര്യവിചാകരത്വത്തിലെ പ്രധാന പടവും അതുതന്നെയാണ്.






തന്റെ പീഡാനുഭവ സമയത്തെ വേദനയുടെ മൂർദ്ധന്യാവസ്ഥയിൽ പോലും തന്റെ അമ്മയോടുള്ള ഉത്തരവാദിത്വം നിർവ്വഹിക്കുന്ന ക്രിസ്തുവിനെ നമുക്ക് കാണാം.

**3. സ്നേഹത്തിൽ ഏകീഭവിക്കുന്ന യുവത്വം**

ക്രിസ്തുവിന്റെ സ്നേഹം വാക്കുകളിൽ മാത്രം ഒതുക്കാതെ ഹൃദയത്തിൽ എഴുതി ചേർക്കുക എന്നതാണ് നമ്മുടെ കർത്തവ്യം. രണ്ടുള്ളവൻ ഒന്നില്ലാത്തവന് കൊടുക്കട്ടെ എന്ന് പഠിപ്പിച്ച യേശു സഹോദരന്റെ വേദനയോട് താദാത്മ്യപ്പെടുവാനുള്ള ആഹ്വാനമാണ് നൽകിയത്.

കഫർന്നഹൂമിലെ ചുങ്കക്കാരനും, പാപിനിയും കള്ളനുമൊക്കെ അവന്റെ സ്നേഹിതന്മാരായിരുന്നു. അവന്റെ

സ്നേഹം മാത്രമാണ് ഇവരെയെല്ലാം അവന്റെ തിരുരക്തത്തിന്റെ പങ്കുകാരാക്കിയത്. ഇന്ന് നമുക്ക് നേരെ നീട്ടുന്നതും ഇതേ സ്നേഹത്തിന്റെ കാസയാണ്. വാങ്ങി പാനം ചെയ്ക; സഹോദരനെ ചേർത്ത് പിടിക്കുവാൻ നമുക്കും സാധിക്കും.

അവൻ മനുഷ്യജീവിതത്തെ പുതിയൊരു ദിശയിലേക്ക് കൊണ്ടുപോയി പുതിയൊരു വഴി ലോകത്തിന് കാണിച്ചുകൊടുത്തു. ആ വഴിയാണ് സ്നേഹം. യുവാവായ യേശുവിനെ ശ്രദ്ധിക്കുമ്പോൾ അവന്റെ സ്നേഹത്തിന്റെ വഴിയിലേക്കാണ് നമ്മുടെ നോട്ടവും ചെന്നത്തേണ്ടത്.

**4. ലഭിച്ച സമയത്തെ സർഗാത്മകമാക്കിയ യുവത്വം**

യൗവനം സർഗാത്മകമാക്കിയവനാണ് ക്രിസ്തു. മുപ്പത്തിമൂന്നര വർഷക്കാലം മാത്രം ഈ ലോകത്ത് സമയം ചിലവഴിച്ചപ്പോഴും ഓരോ നിമിഷവും ക്രിയാത്മകമാക്കി തീർക്കുവാനുള്ള ശ്രദ്ധ ക്രിസ്തു പുലർത്തി. സ്വയം ക്രിയാത്മകമായി ചിന്തിച്ചു എന്നതിലുപരി തനിക്ക് ചുറ്റുമുള്ളവർക്ക് അത്തരത്തിൽ ചിന്തിക്കുവാനുള്ള പ്രേരണയും നൽകി.

ലഭിച്ചിരിക്കുന്ന സമയത്തിന്റെ കൃത്യമായ ഉപയോഗം ഏറ്റവും പ്രധാനപ്പെട്ടതാണ്. തന്റെ കാലഘട്ടത്തിൽ അസാമാന്യമായ അറിവ് വിദ്യാഭ്യാസത്തിലും തൊഴിലിലും സമ്പാദിക്കുവാൻ ക്രിസ്തുവിന് സാധിച്ചു. തനിക്ക് മുന്നിലേക്ക് കടന്നുവരുന്ന പ്രശ്നങ്ങളെ തന്മയത്വത്തോടെ കൈകാര്യം ചെയ്ത യുവാവായിരുന്നു യേശു. സമയത്തിന്റെ ഫലപ്രദമായ ഉപയോഗം ആ യുവാവിൽ നിന്ന് പഠിക്കണം.

**5. പ്രകൃതിയോടെ ഇഴുകി ചേർന്ന് നിൽക്കുന്ന യുവത്വം**

പ്രകൃതിയോട് ഇഴുകി ചേർന്നൊരു ജീവിതമാണ് ക്രിസ്തു നയിച്ചത്. തുറന്ന പ്രദേശങ്ങളാണ് ക്രിസ്തു തന്റെ പഠിപ്പിക്കലുകൾക്കായും പ്രവർത്തനങ്ങൾക്കായും തെരഞ്ഞെടുത്തത്. പ്രകൃതിയുടെ ക്ഷോഭത്തിൽ ഉലയുന്ന വഞ്ചിയുടെ അണിയത്ത് ശാന്തമായി ഉറങ്ങുന്ന ക്രിസ്തുവിനെ നാം കാണുന്നുണ്ട്. കല്ലിനെ അപ്പമാക്കി മാറ്റാത്ത ക്രിസ്തുവിനെയും കാണുന്നു. പ്രകൃതിയുടെ നാഥനായവൻ പ്രകൃതി വ്യവസ്ഥിതിക്ക് കീഴ്പ്പെട്ട് ജീവിക്കുന്നു.

സോളമനെക്കാൾ മോടിയുള്ളതായി ലില്ലി പുഷ്പങ്ങളെ വാഴ്ത്തുന്നു. കാക്കകളെയും വയലിനെയും മുന്തിരിത്തോട്ടത്തെയുമെല്ലാം തന്റെ ഉപദേശങ്ങളുടെ അതിർത്തിക്കുള്ളിലേക്ക് ക്രിസ്തു കൊണ്ടുവരുന്നു. രണ്ട് കാശിന് കിട്ടുന്ന അഞ്ചു കുരികിലുകളെക്കുറിച്ച് ക്രിസ്തു വാചാലനാകുന്നു. അവയേയും ദൈവം അറിയുന്നു എന്ന് പറയുന്നു. ദൈവം നൽകിയ ജീവനെ നിലനിർത്തുന്ന പ്രപഞ്ചത്തെ സംരക്ഷിക്കുവാനുള്ള ഉത്തരവാദിത്വം മനുഷ്യനിൽ നിക്ഷിപ്തമാണെന്ന തിരിച്ചറിവ് ക്രിസ്തുവിന്റെ യൗവ്വനം നമുക്ക് പകർന്നു നൽകുന്നു.

**6. കാർഷിക സംസ്കാരത്തെ ജീവിതത്തിന്റെ ഭാഗമായി കണ്ട യുവത്വം**

റാബനിക് സാഹിത്യം Rabbinic Literature പാപികൾ എന്ന് വി.സുവിശേഷങ്ങളിൽ പ്രതിപാദിച്ചിട്ടുള്ള വാക്കിനെ “Amha’aretz” എന്നാണ് ഉപയോഗിച്ചിരിക്കുന്നത്. “Amha’aretz” എന്ന എബ്രായ പദത്തിന്റെ അർത്ഥം ''മണ്ണിന്റെ മക്കൾ'' എന്നാണ്. യേശു യഹൂദ സമൂഹത്തിലെ മണ്ണിന്റെ മക്കളുടെ സ്നേഹിതനായിരുന്നു. 'പാപികൾ' എന്ന് വർഗ്ഗീകരിച്ചിരിക്കുന്ന യഹൂദ സമൂഹത്തിലെ ഒരു വിഭാഗമാണ് കർഷകരായ മണ്ണിന്റെ മക്കൾ. ചുങ്കക്കാരെയും പാപികളെയും ചേർത്തു പിടിച്ച ക്രിസ്തുവിനെ നാം സുവിശേഷങ്ങളിൽ കാണുന്നു. ''അധ്വാനിക്കുന്നവരും ഭാരം ചുമക്കുന്നവരുമേ എന്റെ അടുക്കൽ വരുവിൻ ഞാൻ നിങ്ങളെ ആശ്വസിപ്പിക്കാം'' എന്ന് പറയുമ്പോൾ രാവന്തിയോളം കാർഷികവൃത്തിയിൽ ഏർപ്പെട്ട് അധ്വാനിച്ച് സുനഗോഗുകളിൽ പോകുവാൻ സമയം തികയാത്തതിനാൽ 'പാപികൾ' എന്ന് സമൂഹം മുദ്രകുത്തിയവരെ ചേർത്തു പിടിക്കുകയാണ് ക്രിസ്തു. തന്റെ ശിഷ്യഗണത്തിന്റെ തിരഞ്ഞെടുപ്പിൽ പോലും കർഷകരോടുള്ള പ്രീതി വെളിവാക്കുന്നതാണ്.






വിത്തിന്റെ ഉപമയുമെല്ലാം തന്നെ കാർഷികസംസ്കാരവുമായി തന്റെ യൗവ്വനത്തെ ബന്ധിപ്പിച്ചുനിർത്തിയിരിക്കുന്ന ക്രിസ്തുവിനെ കാട്ടിത്തരുന്നു.

ജീവിതത്തിൽ ക്രിയാത്മകതയുടെ ഔന്നത്യം കണ്ടെത്തുവാൻ കഴിയുന്ന ഒരുകാലഘട്ടമാണ് യുവത്വം. ഫ്രീക്കനാകുമ്പോഴും തികഞ്ഞ ചിരിയുമായി ദൈവരാജ്യമൂല്യം കൈമോശം വരുത്താതെ പ്രസന്നതയോടെ ഉത്സാഹത്തോടെ ജീവിക്കുക എന്നതാണ് യേശുവിന്റെ യൗവ്വനം നൽകുന്ന പാഠം. യോഹന്നാന്റെ ശിഷ്യനായ അന്ത്രയോസിനോട് യേശു പറഞ്ഞത് വന്നു കാണുക എന്നതാണ്. ഫിലിപ്പോസിനെ കണ്ടിട്ടും യേശു പറഞ്ഞത് എന്നെ അനുഗമിക്കുക എന്നാണ്.

“The Gospel calls every person to believe what Jesus believed, live as he lived, love as he loved and serve as he served” പ്രസിദ്ധ സാഹിത്യകാരൻ Bill Hull ന്റെ വാക്കുകൾ.

ക്രിസ്തുവിനെ അനുകരിക്കുവാനുള്ള ആഹ്വാനം; അവന്റെ യുവത്വത്തെ പിൻതുടരുവാൻ നമുക്കുള്ള നിർദ്ദേശം.

# നാം എന്തിനു ക്രിസ്തുവിനെ നോക്കണം..?

ബെന്യാമിൻ

പലപ്പോഴും നാം ക്രിസ്തുവിനെ നോക്കുന്നത് നമ്മുടെ ചില ആവശ്യങ്ങൾ നിവർത്തിച്ചു കിട്ടുമോ എന്നറിയാനാണ്. നമ്മുടെ പ്രാർത്ഥനകളും ഉപവാസങ്ങളും തീർത്ഥയാത്രകളും എല്ലാം ലാഭ കേന്ദ്രീകൃതമായിരിക്കുന്നു. അങ്ങനെ ആയിരിക്കാനാണ് പുതിയ 'തിയോളജികൾ' നമ്മെ ഉപദേശിക്കുന്നത്. നമ്മുടെ ഇംഗിതങ്ങൾ നടത്തിക്കിട്ടാനുള്ള ഒരു ഉപകരണം എന്ന നിലയിൽ ക്രിസ്തുവിനെ ഉപയോഗിക്കുക. കിട്ടിയതൊന്നും പോരാ എന്ന ആർത്തിയോടെ നാം അവന്റെ കാൽക്കൽ വീണ് യാചിക്കുന്നു. ദൈവവുമായിട്ടുള്ള സ്വകാര്യസംഭാഷണം എന്ന നിലവിട്ട് പ്രാർത്ഥനകൾ ആവലാതികളുടെ കൂമ്പാരങ്ങളായി മാറുന്നു. അതിനപ്പുറത്ത് നമ്മുടെ വ്യക്തിത്വത്തെയും സ്വഭാവത്തെയും രൂപപ്പെടുത്തുവാൻ വേണ്ടി നമുക്ക് ക്രിസ്തുവിലേക്ക് നോക്കുവാൻ കഴിയുന്നുണ്ടോ എന്നതാണ് ഇന്നത്തെ ചോദ്യം. അങ്ങനെയുള്ള ഒരു ക്രിസ്തുവിനെ നാം ബൈബിളിൽ തേടുമ്പോൾ ഈ ലോക മാതൃകകളിൽ നിന്ന് വ്യത്യസ്തനായ ഒരാളെ നമുക്ക് അവിടെ കണ്ടെത്താൻ കഴിയും.

**1. മത്തായി 14:14 അവൻ വന്നു വലിയ പുരുഷാരത്തെ കണ്ടു അവരിൽ മനസ്സലിഞ്ഞു.**

നമ്മെ അനുഗമിക്കാൻ ഒരു വലിയ പുരുഷാരമുണ്ടെങ്കിൽ പിന്നെ ഒരാളിൽ പിന്നെ എന്തുമാറ്റമാണ് ഉണ്ടാവുന്നത് എന്ന് ചരിത്രം നമ്മെ പഠിപ്പിക്കുന്നുണ്ട്. ഹിറ്റ്ലറും മുസ്സോളിനിയും സ്റ്റാലിനും ഒക്കെ സംഭവിച്ചത് അങ്ങനെയാണ്. ആ പുരുഷാരം എന്നത് അവർക്ക് തന്നിഷ്ടത്തിലേക്ക്, അധികാരത്തിലേക്ക്, ഏകാധിപത്യത്തിലേക്ക്, യുദ്ധത്തിലേക്ക് ഒക്കെയുള്ള ചവിട്ടു പടികൾ മാത്രമായിരുന്നു. വിധേയരായ അനുയായികൾ എന്നത് മനുഷ്യനെ അന്ധനാക്കുന്ന, മത്തുപിടിപ്പിക്കുന്ന ഒന്നാണെന്ന്

ഈ അനുഭവങ്ങൾ നമ്മെ പഠിപ്പിക്കുന്നുണ്ട്. അധികാരത്തിലേക്ക് നടക്കുന്നവരിൽ മാത്രമല്ല, എഴുത്തുകാരിൽ, പ്രഭാഷകരിൽ, പുരോഹിതന്മാരിൽ, കളിക്കാരിൽ, അധ്യാപകരിൽ എന്നിങ്ങനെ ജീവിതത്തിന്റെ സർവ്വ തുറകളിലുള്ളവരെയും ബാധിക്കുന്ന ഒന്നാണ് ആ ലഹരി. അവിടെയാണ് നാം ക്രിസ്തുവിനെ നോക്കേണ്ടത്. അവിടെയാണ് അവൻ നമുക്ക് ലോകേതരമായ ഒരു മാതൃക കാട്ടിത്തരുന്നത്. അവന് ആ പുരുഷാരത്തെ കണ്ട് മനസലിയുകയാണ് ചെയ്തത്. അല്ലാതെ അധികാരഭ്രാന്ത് പിടികൂടുകയല്ല ഉണ്ടായത്. അങ്ങനെ മനസലിഞ്ഞവൻ ആയതുകൊണ്ടാണ് പുരുഷാരങ്ങൾക്കിടയിൽ നിന്ന് വ്യക്തികളെ കണ്ടെത്താൻ അവന് കഴിഞ്ഞത്. പിന്നെ ഒരിക്കൽ സക്കായിയേ നീ മരത്തിൽ നിന്ന് ഇറങ്ങി വാ എന്ന് പറയാൻ കഴിഞ്ഞത്. അവരുടെ സങ്കടങ്ങൾക്ക് ചെവിയോർക്കുവാനും അവർക്ക് സൌഖ്യം നൽകുവാനും കഴിഞ്ഞത്.



ജീവിതത്തിന്റെ ഒരു ഘട്ടത്തിൽ വച്ച് പുരുഷാരം നിങ്ങളെ അനുഗമിക്കുന്നു എന്നുകണ്ടാൽ നിങ്ങൾ ഏത് മാനസിക ഭാവത്തിലേക്കായിരിക്കും വളരുക..?




**2. ലൂക്കോസ് 12: 6 രണ്ടു കാശിനു അഞ്ചു കുരുകിലിനെ വിൽക്കുന്നില്ലയോ? അവയിൽ ഒന്നിനെപ്പോലും ദൈവം മറന്നു പോകുന്നില്ല.**

ഈ വാക്യത്തിൽ വലിയ പാഠങ്ങൾ പഠിപ്പിച്ചു തരുന്ന ഒരു ചെറിയ കണക്ക് ഉണ്ട്. രണ്ടു കാശിന് അഞ്ചു കുരുകിൽ എന്നു പറഞ്ഞാൽ ഒന്നാമത്തെ കാശിനു രണ്ടെണ്ണം രണ്ടാമത്തെ കാശിനും മറ്റ് രണ്ടെണ്ണം. അഞ്ചാമത്തെ കുരുകിൽ സൌജന്യം എന്നർത്ഥം. അതായത് വിലയില്ലാതെ വെറുതെ കിട്ടുന്നത്. കച്ചവടക്കാരന്റെ സൌജന്യം. എന്നാൽ വിലയില്ല എന്നു കരുതി ദൈവം അതിനെ മറന്നു പോകുന്നില്ല എന്ന് ഈ വാക്യം നമ്മെ പഠിപ്പിക്കുന്നു.

സമൂഹത്തിൽ സമ്പത്തിൽ പഠനത്തിൽ കായികവിനോദങ്ങളിൽ കലാനിപുണതയിൽ വിലയില്ലാതെ കിടക്കുന്നവരോട് നാം പുലർത്തുന്ന ഒരു അവജ്ഞയുണ്ട്. ഒന്നിനും കൊള്ളാത്തവരായി അവരെ അധിക്ഷേപിക്കാനും തള്ളിക്കളയാനുമാണ് നമുക്കിഷ്ടം. എന്നാൽ ദൈവീ!കത മനസിലുള്ളവർ അവരെ ഒരാളെപ്പോലും മറന്നു കളയുന്നില്ല എന്ന് ക്രിസ്തു ഈ വാക്യത്തിലൂടെ നമ്മെ പഠിപ്പിക്കുന്നു.

**3. മത്തായി :26:53 ‘‘ എന്റെ പിതാവിനോട് ഇപ്പോൾ തന്നെ**

**പന്ത്രണ്ട് ലെഗ്യോനിലും അധികം ദൂതന്മാരെ എന്റെ അരികെ നിറുത്തേണ്ടുന്നതിനു എനിക്ക് അപേക്ഷിച്ചു കൂടാ എന്ന് തോന്നുന്നുവോ..?''**

ഗദ്സമനാം തോട്ടത്തിൽ വച്ച് യൂദായാൽ ഒറ്റുകൊടുക്കപ്പെട്ട് ജനക്കൂട്ടത്തിന്റെ കൈകളിൽ അകപ്പെട്ട് നിൽക്കുമ്പോൾ യേശു തന്റെ ശിഷ്യന്മാരിൽ ഒരുവനോട് പറയുന്നതാണ് ഈ വാചകം. പിതാവിനോട് അപേക്ഷിച്ചാൽ എത്ര ദൂതന്മാരെ വേണമെങ്കിലും തന്റെ സംരക്ഷണത്തിനു വേണ്ടി അയച്ചു തരുമെന്ന ക്രിസ്തുവിന്റെ ഉറപ്പാണ് ഇതിൽ കാണുന്നത്. പിതാവിനോട് അപേക്ഷിക്കേണ്ടതില്ല, സ്വയം ആജ്ഞാപിച്ചാൽ തന്നെ ദൂതന്മാർ എത്തും എന്നവിധത്തിൽ ലോകത്തിന്മേൽ അധികാരമുള്ളവനാണ് ക്രിസ്തു. എന്നാൽ ആ അധികാരത്തിന്റെ ഒരു നുറുങ്ങുപോലും ഉപയോഗിക്കാൻ തയ്യാറാവാതെ അവൻ നിസ്സഹായകനായി നിന്നുകൊടുക്കുകയാണ് ചെയ്യുന്നത്. ഇത് ലോകവിപരീതമായ ഒരു കാഴ്ചയും മാതൃകയുമാണ്. അധികാരം ഉള്ളപ്പോൾ അത് ഉപയോഗിക്കുന്നവനല്ല, അതിനെ അടക്കി വച്ച് സഹിഷ്ണുത പ്രകടിപ്പിക്കുന്നവനാണ് യഥാർത്ഥ ധീരൻ എന്ന് പറയാറുണ്ട്. എന്നാൽ ഇല്ലാത്ത അധികാരങ്ങൾ കൂടി പ്രകടിപ്പിക്കാനും അവ ഏതുതരം തിന്മയ്ക്കും കൂട്ടാക്കി വയ്ക്കുവാനുമുള്ള ഒരു പ്രവണതയാണ് ഇപ്പോൾ കണ്ടു വരുന്നത്. നമ്മുടെ കയ്യിൽ ഏതെങ്കിലും വിധത്തിള്ള അധികാരം കൈവരുമ്പോൾ, അത് ഉദ്യോഗസ്ഥ ഭരണ സാമൂഹിക ഭവന തലത്തിൽ ആയിക്കൊള്ളട്ടെ, എങ്ങനെയാണ് നാം അതിനെ ഉപയോഗിക്കാൻ പോകുന്നത് എന്ന് ക്രിസ്തു ഇവിടെ നമ്മോട് ചോദിക്കാതെ ചോദിക്കുന്നുണ്ട്.

**4. മത്തായി 27:40 ''മന്ദിരം  പൊളിച്ച് മൂന്നു നാൾ കൊണ്ട് പണിയുന്നവനേ, നിന്നെത്തന്നെ രക്ഷിക്ക, ദൈവപുത്രനെങ്കിൽ ക്രൂശിൽ നിന്ന് ഇറങ്ങി വാ..''**

ക്രിസ്തുവിനോടുള്ള കള്ളന്റെ വെല്ലുവിളിയും പരിഹാസവുമാണിത്. ദുർബലനായ മനുഷ്യൻ വല്ലാതെ പതറിപ്പോകുന്ന രണ്ട് സന്ദർഭങ്ങൾ. വെല്ലുവിളി പരിഹാസം.  പക്ഷേ ക്രിസ്തു എത്ര സംനയനത്തോടെയാണ് അതിനെ നേരിട്ടത് എന്ന് നോക്കുക. ഈ സന്ദർഭത്തിൽ മാത്രമല്ല, തനിക്ക് ലഭ്യമായ ഒരു കഴിവും തനിക്കുവേണ്ടിയോ കാഴ്ചക്കാരനുവേണ്ടിയോ ക്രിസ്തു ജീവിതത്തിൽ ഒരിക്കലും പ്രയോഗിക്കുന്നതേയില്ല. എളിയവനുവേണ്ടി, സാധാരണക്കാരനുവേണ്ടി, അർഹതപ്പെട്ടവനുവേണ്ടി അത് എടുത്തുപയോഗിച്ചശേഷം അതൊക്കെയും രഹസ്യത്തിൽ വയ്ക്കാൻ ഉപദേശിച്ചിട്ടാണ് അവനവരെ മടക്കി അയച്ചിട്ടുള്ളത്. ദൈവം നമുക്ക് പകർന്നു തന്നിട്ടുള്ള കഴിവുകൾ, അദ്ഭുതസിദ്ധികൾ ഒന്നും പ്രകടനത്തിനുവേണ്ടി ഉപയോഗിക്കാനുള്ളതല്ല, വെല്ലുവിളികൾക്ക് മറുപടി കൊടുക്കാനുള്ളതല്ല, പരിഹാസങ്ങൾക്ക് മറുമരുന്നായി കൊടുക്കാനുള്ളതല്ല എന്ന് ക്രിസ്തു തന്റെ മഹത്തായ പ്രവർത്തിയിലൂടെ നമുക്കിവിടെ കാണിച്ചു തരികയണ് ചെയ്യുന്നത്. ഇവിടെയാണ് നാം

ക്രിസ്തുവിനെ നോക്കേണ്ടത്. അവൻ അദ്ഭുതങ്ങൾ പ്രവർത്തിച്ച നിമിഷങ്ങളിലേക്കല്ല, അവൻ അദ്ഭുതങ്ങൾ പ്രവർത്തിക്കാതിരുന്ന നിമിഷങ്ങളിലേക്ക്. അത് നമുക്ക് വ്യത്യസ്തമായ ഒരു അനുഭവം ആയിരിക്കും പകർന്നു നൽക്കുക.

**5. എബ്രായർ 2: 17 അവൻ സകലത്തിലും തന്റെ സഹോദരന്മാരോട് സദൃശ്യനായിത്തീരുവാൻ ആവശ്യമായിരുന്നു.**

എന്തിനാണ് ക്രിസ്തുവിനെ കാണിച്ചുകൊടുക്കുമ്പോൾ യൂദാസ് അവനെ ചുംബിച്ചത് എന്നൊരു സംശയം പലരും ഉന്നയിക്കാറുണ്ട്. പല ദൈവശാസ്ത്രവിശാരദന്മാരും അതിനു നൽകുന്ന ഉത്തരമാകട്ടെ പലതാണ്. എന്നാൽ അതിന്റെ യഥാർത്ഥ ഉത്തരം ഈ വാചകത്തിലുണ്ട്. അവൻ സകലത്തിലും സഹോദരന്മാർക്ക് സദൃശ്യൻ ആയിരുന്നതുകൊണ്ട് അവനെ ശിഷ്യന്മാർക്കിടയിൽ നിന്നും കണ്ടുപിടിക്കാൻ പടയാളികൾക്കോ ജനക്കൂട്ടത്തിനോ കഴിയുമായിരുന്നില്ല. സകലത്തിലും സദൃശ്യനായിരിക്കുക എന്നത് അത്രവേഗം സാധ്യമാകുന്ന ഒന്നല്ല. നാം മുതിരുന്നതോടെ, ഗുരുവായി മാറുന്നതോടെ അധ്യാപകൻ ആകുന്നതോടെ പ്രഭാഷകൻ ആവുന്നതോടെ നേതാവ് ആകുന്നതോടെ മാനേജർ ആവുന്നതോടെ നാം നമ്മുടെ ഭാവത്തിലും ചേഷ്ടയിലും വേഷത്തിലും വാക്കുകളിലും വ്യത്യസ്തനാവാനും മറ്റാരോടും സാദൃശ്യമില്ലാതെ ആയി മാറുവാനും ശ്രമിച്ചുകൊണ്ടേയിരിക്കും. പക്ഷേ ക്രിസ്തു അങ്ങനെയൊന്നും വ്യത്യസ്തൻ ആയിരുന്നില്ല. അവൻ വ്യത്യസ്തനായിരുന്നത് അവന്റെ സ്നേഹത്തിലാണ്, അനുകമ്പയിലും ദയയിലും സഹാനുഭൂതിയിലുമാണ്. പുറമെ നോക്കുന്നവർക്ക് കാണാനും തിരിച്ചറിയാനും പാകത്തിൽ ഒന്നും അവനിൽ വേറെ ആയി ഉണ്ടായിരുന്നില്ല. ജീവിതത്തിന്റെ ഉയരങ്ങളെ താണ്ടുമ്പോൾ അഹങ്കാരത്തിന്റെ ഗർവ്വ് ബാധിക്കാതെ നമുക്ക് ഈ ക്രിസ്തുവിനെ നോക്കാൻ കഴിയണം. സഹോദരന്മാരോട് സദൃശ്യനായി തുടരാൻ കഴിയണം.

**6. മാർക്കോസ് 16:7 '' നിങ്ങൾ പോയി അവന്റെ ശിഷ്യന്മാരോടും പത്രോസിനോടും, അവൻ നിങ്ങൾക്കു മുമ്പെ ഗലീലെക്ക് പോകുന്നു എന്ന് പറവീൻ''**

മൂന്നാം നാൾ ക്രിസ്തുവിന്റെ ശരീരം വച്ചിരുന്ന കല്ലറയ്ക്കൽ എത്തിയ സ്ത്രീകളോട് അവൻ പറഞ്ഞേല്പിച്ച പ്രകാരം ദൂതൻ പറയുന്ന വാക്കുകളാണിത്. അതിലെ ഒരു ഭാഗം പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ് 'അവന്റെ ശിഷ്യന്മാരോടും പത്രോസിനോടും' എന്ന ഭാഗം. പത്രോസും





അവന്റെ ശിഷ്യന്മാരിൽ ഒരുവനായിരുന്നു. എന്നിട്ടും പത്രോസിനോട് പറയണം എന്ന് ക്രിസ്തു പ്രത്യേകം പറഞ്ഞേല്പിക്കുന്നത് എന്തുകൊണ്ടാണ്? കാരണം മൂന്നുനാൾ മുൻപ് ഒരു നിർണ്ണായക നിമിഷത്തിൽ തന്നെ തള്ളിപ്പറഞ്ഞവനായിരുന്നു പത്രോസ്. ഉയർത്തെഴുന്നേറ്റ നിമിഷം അവനോട് ഒട്ടുമേ ശത്രുതയില്ലാതെ, വിദ്വേഷമില്ലാതെ, പുച്ഛമില്ലാതെ, വളരെ കാരുണ്യത്തോടെ അവനോടുകൂടി പറഞ്ഞേക്കണേ എന്നോർമ്മിപ്പിക്കാൻ ഒരു ക്രിസ്തുവിനു മാത്രമേ കഴിയൂ. ചെറിയ കാര്യങ്ങളിൽ ഇടറിപ്പോകുന്ന മനുഷ്യരോട്, സുഹൃത്തുക്കളോട്, സഹോദരങ്ങളോട്, അതിനെയെല്ലാം പൊറുത്തു കൊടുത്തിട്ട് കാരുണ്യത്തോടെ പ്രവർത്തിക്കാൻ നമുക്ക് സാധ്യമാകേണ്ടതുണ്ട് എന്ന് ക്രിസ്തു നമ്മോട് പറയുന്നു. അതിനായിട്ടാണ് നാം ഉയർത്തെഴുന്നേറ്റ ക്രിസ്തുവിനെ കാണേണ്ടത്, അല്ല നോക്കേണ്ടത്.

ജീവിതത്തെ മുന്നോട്ട് നയിക്കുവാൻ നമുക്കിന്ന് വിവിധ ലോക മാതൃകകൾ ലഭ്യമാണ്. അധികാരത്തിന്റെയും സമ്പത്തിന്റെയും ഗർവ്വിന്റെയും മാതൃകകൾ. പക്ഷേ ക്രിസ്തു മുന്നോട്ട് വയ്ക്കുന്ന മാതൃക വേറൊന്നാണെന്ന് ഈ വാക്യങ്ങൾ നമ്മോട് ഉറപ്പിച്ചു പറയുന്നു. ഇനിമുതൽ നാം അവനെ നോക്കേണ്ടത്, അവൻ നമുക്കെന്തെങ്കിലും നിവർത്തിച്ചു തരുമോ! എന്നറിയാനായിട്ടാവരുത്. അവനെ ചെറിയ രീതിയിലെങ്കിലും പിന്തുടരാവുമോ എന്നന്വേഷിക്കുന്നതിനായിട്ടായിരിക്കണം. അപ്പോഴാണ് നമ്മുടെ ക്രിസ്തുനോട്ടങ്ങൾ അർത്ഥവത്തായി തീരുക.

# ''കർത്താവിങ്കലേയ്ക്ക് തിരിയുമ്പോൾ മൂടുപടം നീങ്ങിപ്പോകും'' (2 കൊരി. 3:16)

# ക്രിസ്തീയ സഭകളിൽ നിന്ന് മുഖംമൂടികൾ മാറട്ടെ



ഫാ. ഡോ. കെ. എം. ജോർജ്






''എന്താണ് യേശുക്രിസ്തുവിന്റെ സുവിശേഷത്തിന്റെ സാരാംശം; ഒറ്റ വാക്കിൽ പറഞ്ഞാൽ?''

തിയോളജി ബിരുദാനന്തര ക്ലാസ്സിൽ അദ്ധ്യാപകൻ സന്ദർഭവശാൽ ചോദിച്ചു. ഇൻഡ്യയിൽ പല സഭകളിൽ നിന്ന് വന്നിരിക്കുന്ന വൈദികരും പാസ്റ്റർമാരും മറ്റുമാണ് വിദ്യാർത്ഥികൾ. ഉത്തരമായി ആരും ഒന്നും മിണ്ടിയില്ല. പോസ്റ്റ് ഗ്രാഡ്വേറ്റ് ക്ലാസ്സിൽ ഇത്രയും ലളിതമായ ഒരു ചോദ്യം ഒരു പക്ഷേ അവർ പ്രതീക്ഷിച്ചു കാണുകയില്ല. കുറെ നിമിഷങ്ങളിലെ നിശ്ശബ്ദതയ്ക്കുശേഷം വീണ്ടും അദ്ധ്യാപകൻ ചോദ്യം ഉന്നയിച്ചു. വളരെ സങ്കോചത്തോടെ ഒരു വിദ്യാർത്ഥി പറഞ്ഞു: 'സ്നേഹം.' അദ്ധ്യാപകൻ പ്രതീക്ഷിച്ച ഉത്തരം തന്നെ എങ്കിലും അത് തെളിച്ചു പറയാൻ എന്തൊരു മടി. വളരെ സങ്കീർണ്ണവും അമൂർത്തവുമായ ഒരുത്തരം ആയിരിക്കാം അദ്ധ്യാപകൻ പ്രതീക്ഷിച്ചത് എന്ന് ചില വിദ്യാത്ഥികളെങ്കിലും ചിന്തിച്ചു കാണും.

ക്രിസ്തീയ സുവിശേഷത്തിന്റെ സവിശേഷത അതിന്റെ ലാളിത്യമാണ്. സ്നേഹം, ത്യാഗം, ക്ഷമ, ആർദ്രത, നീതി, സമാധാനം എന്നിവ യേശുക്രിസ്തു പഠിപ്പിക്കുക മാത്രമല്ല, സ്വജീവിതത്തിൽ വ്യക്തമാക്കുകയും ചെയ്തു. ദാർശനികതലത്തിലോ, ശാസ്ത്രീയ സൈദ്ധാന്തിക തലത്തിലോ, സാമ്പത്തിക - സംഘടനാ തലത്തിലോ ഒന്നുമായിരുന്നില്ല ക്രിസ്തുവിന്റെ സുവിശേഷം ആദ്യം അറിയപ്പെട്ടത്. ഇൻഡ്യയിൽ ബുദ്ധ-ജൈന ചിന്തകളിലും ഷഡ്ദർശനങ്ങളിലും മറ്റും ഉണ്ടായ ദാർശനിക ഗരിമയോ തർക്കശാസ്ത്ര

വിശകലനമോ, മനശ്ശാസ്ത്ര സങ്കീർണ്ണതയോ ഒന്നും ആദിമ ക്രിസ്തീയതയ്ക്ക് ഇല്ലായിരുന്നു. പിൽക്കാലത്ത് ചില ക്രിസ്ത്യാനികളും ചില സഭകളുമൊക്കെ അങ്ങനെയൊക്കെയുള്ള പ്രാഗൽഭ്യം നേടിയെങ്കിലും, നാം എപ്പോഴും ആരംഭബിന്ദുവിലേക്ക് തിരിച്ചുപോകാനാണ് ശ്രമിക്കേണ്ടത്. സ്നേഹത്തിലും കരുണയിലും വിനയത്തിലും ഊന്നിയ ഒരു ജീവിതശൈലിയായിരുന്നു അത് – ക്രിസ്തുമാർഗ്ഗം.

ക്രിസ്തീയ സഭകളിലെ അധികാര വ്യവസ്ഥയെക്കുറിച്ച് ഇതിന്റെ അടിസ്ഥാനത്തിൽ വളരെ ഗൗരവവും സുവിശേഷപരവുമായ ഒരു വിലയിരുത്തൽ നമുക്കാവശ്യമാണ്. അധികാരം കൈയാളുന്നവർ പൊതുവെ അതിന് ഒരിക്കലും തയ്യാറാവുകയില്ല. മാത്രവുമല്ല ആ വ്യവസ്ഥയ്ക്ക് സ്തുതിപാടാൻ കുറെ വിശ്വാസികളെ അവർ ഒരുക്കയും, വിവേകത്തിന്റെ സ്വരങ്ങളെ ഒതുക്കുകയും ചെയ്യുന്ന കാഴ്ച നാം എല്ലായിടത്തും കാണുന്നുണ്ട്. ‘കാലത്തിന്റെ അടയാളങ്ങളെ വിവേചിച്ചറിയാൻ നിങ്ങൾക്ക് കഴിയുന്നില്ല’ എന്ന് യേശു അന്നത്തെ മതപുരോഹിതന്മാരോടും വേദശാസ്ത്രജ്ഞന്മാരോടും പ്രമാണിമാരോടും രൂക്ഷമായ ഭാഷയിൽ പറഞ്ഞത് ഇന്നും പ്രസക്തമാണ്.

കാലവർഷം സജീവമാകുമ്പോൾ പല സ്ഥലങ്ങളിലും സർക്കാർ, റെഡ് അലർട്ട് പ്രഖ്യാപിക്കുന്നതുപോലെ കേരളത്തിലെ ക്രിസ്തീയ സഭകളിൽ നിലനിൽക്കുന്ന അധികാര വ്യവസ്ഥയും നേതൃത്വശൈലിയും എങ്ങിനെയാണ് ക്രിസ്തുവിന്റെ സുവിശേഷത്തെ മാരകമായി പരാജയപ്പെടുത്തുന്നത് എന്ന് തിരിച്ചറിയുന്ന പലരും ‘റെഡ് അലർട്ട്’ മുഴക്കിത്തുടങ്ങിയിട്ട് നാളേറെയായി. എങ്കിലും ആ ‘ചുവപ്പ്’ സിഗ്നൽ തങ്ങൾക്ക് അലങ്കാരമെന്ന മട്ടിലാണ് പലരും നടകൊള്ളുന്നത്.

നാം വളരെ സൂക്ഷിച്ചില്ലെങ്കിൽ, വെളുപ്പും ചുവപ്പും കറുപ്പും നിറമുള്ള പൗരോഹിത്യവേഷങ്ങൾ ക്രിസ്തുവിന്റെ മുഖത്തിന്മേൽ മൂടുപടമായി മാറും. ജനങ്ങൾ ക്രിസ്തുവിന്റെ മുഖം കാണാനാഗ്രഹിച്ച് നോക്കിയാൽ, അവർക്ക് നിരാശയുണ്ടാകും. ചുവപ്പിന്റെയും സ്വർണ്ണത്തിന്റെയും തിളക്കങ്ങളിൽ, നമ്മുടെ പ്രത്യാശയായ യേശുതമ്പുരാന്റെ മുഖം മങ്ങി അപ്രത്യക്ഷമാവും. പിന്നെ എവിടെയാണ് നാം നോക്കേണ്ടത്? ആരെയാണ് നാം കാണേണ്ടത്? കർത്താവായ യേശുവിലൂടെ നമുക്ക് ഉത്തരം നൽകിയ ദൈവം ഇവിടെ പരാജയപ്പെടുന്നു. നിശ്ശബ്ദനാകുന്നു.

മലങ്കരസഭയിലെ കുറെ യുവജനങ്ങളും ചില വൈദികരും ചുവപ്പു കണ്ട കാളകളെപ്പോലെ, തീവ്രവാദങ്ങളിലേക്കും അപകടകരമായ മീഡിയ യുദ്ധങ്ങളിലേക്കും നീങ്ങുന്നത് വളരെ ആശങ്കയുണർത്തുന്നു. അക്രൈസ്തവും മനുഷ്യത്വരഹിതവുമായ പ്രവർത്തനങ്ങൾക്ക് ശ്ലൈഹികാശീർവാദം തേടാനും അത് നൽകാനും തയ്യാറുള്ളവർ നമ്മുടെ രാജ്യത്തുണ്ട് എന്നത് അതിലേറെ ദുഃഖവും ഭാവിയെക്കുറിച്ച് കടുത്ത ഭീതിയുമാണ് സാധാരണക്കാരായ വിശ്വാസികളിൽ സൃഷ്ടിക്കുന്നത്.

ക്രിസ്തുവിൽ വിശ്വസിക്കുന്ന യുവജനങ്ങൾ ഈ വലിയ അപകട സാധ്യത തിരിച്ചറിഞ്ഞ്, സുവിശേഷത്തിന്റെ ലാളിത്യത്തിലേക്കും, ത്യാഗപൂർണ്ണവും സാമൂഹ്യാനുരഞ്ജനത്തിന് സഹായകവുമായ നടപടികളിലേക്കും മുഖം തിരിച്ചാൽ നമ്മുടെ സമൂഹത്തിന് ഭാവിയുണ്ട്. യൗവ്വനത്തിന്റെ വിഭവശേഷി അപാരമാണ്. ദൈവത്തിന്റെ മഹത്തായ ദാനമാണത്. നന്ദിയോടെ, പരസ്പരമുള്ള കാരുണ്യത്തോടെ, നിറഞ്ഞ സ്നേഹത്തോടെ, നമുക്കത് സർഗാത്മകമായി ഉപയോഗിക്കാം.

''എന്നാൽ മൂടുപടം നീങ്ങിയ മുഖത്ത് കർത്താവിന്റെ തേജസ്സിനെ കണ്ണാടി പോലെ പ്രതിഫലിപ്പിക്കുന്നവരായി നാം എല്ലാവരും ആത്മാവാകുന്ന കർത്താവിന്റെ ദാനമായി, തേജസ്സിന്മേൽ തേജസ്സ് പ്രാപിച്ച് ക്രിസ്തുസ്വരൂപമായി രൂപാന്തരപ്പെടുന്നു'' (2 കൊരി. 3:18).





# യേശുവിന്റെ ഉപദേശങ്ങളിൽ ദൃഷ്ടിയുറപ്പിക്കുക

**ആഷ്ന അന്ന വർഗീസ്**
സെന്റ് ജോർജ്ജ് വലിയപള്ളി, കനകപ്പലം

യേശുവിനെ സമകാലീന ലോകത്ത് ദൃശ്യവത്കരിക്കുന്നത് സുവിശേഷങ്ങളിൽ വിരചിതമായിരിക്കുന്ന അവന്റെ പ്രവർത്തനങ്ങളുടെയും ഉപദേശങ്ങളുടെയും സാക്ഷ്യത്തിലൂടെയാണ്. അവന്റെ വാക്കുകൾ ലാവണ്യമുള്ളതായിരുന്നു. അവ ചിലർക്ക് പ്രചോദനവും ചിലർക്ക് പ്രകോപനവും ആയിരുന്നു. തിന്മയുടെ വേരറുക്കുന്ന അവന്റെ ഉപദേശങ്ങൾ നന്മക്കെന്നും പ്രചോദനമാണ്. അവൻ പഠിപ്പിച്ചിരുന്നത് ആധികാരികതയോടെ ആയിരുന്നു. പറയുന്ന വാക്കുകളോടുള്ള ഒരുവന്റെ ആത്മാർത്ഥതയാണ് ആധികാരികതയ്ക്ക് അടിസ്ഥാനം. പൂർണ്ണദൈവവും പൂർണ്ണ മനുഷ്യനുമായിരുന്ന യേശു ജീവിതത്തോട് തികഞ്ഞ ആത്മാർത്ഥത പുലർത്തിയിരുന്ന വ്യക്തിയായിരുന്നു. വ്യക്തിത്വത്തിന്റെ നൈർമ്മല്യത്തിൽ നിന്നും അടർന്നുവീണ മുത്തുമണികളാണ് സുവിശേഷം. ആ സുവിശേഷത്തിലേക്ക് ദൃഷ്ടി ഉറപ്പിക്കുമ്പോഴാണ് അവനിലേക്ക് പൂർണ്ണമായും നോക്കാനാകുന്നത്. അവന്റെ ഉപദേശങ്ങളുടെ സർവ്വം സാരം സ്നേഹമായിരുന്നു. സ്നേഹം, കരുണ, കരുതൽ, സഹനം, ക്ഷമ ഇവയൊക്കെ ചേർത്തൊരുക്കിയ ജീവന്റെ സുവിശേഷമാണ് അവനിൽ കാണുക.

യേശുവിന്റെ ഉപദേശങ്ങൾ വി.മത്തായി ശ്ലീഹാ 3 അദ്ധ്യായങ്ങളിലായി ക്രോഡീകരിച്ച് ചേർത്തിട്ടുണ്ട്: ഗിരിപ്രഭാഷണങ്ങൾ (വി.മത്തായി 5, 6, 7). യേശുവിന്റെ ഉപദേശങ്ങളുടെ സാരാംശം കാണുവാൻ ഗിരിപ്രഭാഷണത്തിന്റെ സൂക്ഷ്മമായ പഠനങ്ങൾ നമുക്ക് അനിവാര്യമാണ്. മഹാത്മാഗാന്ധിയെ പോലെയുള്ള മഹാന്മാരെ സ്വാധീനിക്കുകയും യുവാക്കളായ പലരുടെയും സ്വഭാവ വൈശിഷ്ട്യത്തിന് കാരണമാവുകയും ചെയ്തത് ഗിരിപ്രഭാഷണ-ധ്യാനമാണ്. നാമും അത് അനുവർത്തിക്കേണ്ടതുണ്ട്. മനുഷ്യനോടും ദൈവത്തോടുമുള്ള

വ്യക്തിബന്ധങ്ങളെ മെച്ചപ്പെടുത്തുവാൻ ഉതകുന്ന പാഠങ്ങൾ ഉൾക്കൊള്ളുന്ന ഗിരിപ്രഭാഷണം നമുക്കും പ്രചോദനമാകണം.

ലാളിത്യമുള്ള മനുഷ്യത്വത്തിന്റെ ഭാഷയായിരുന്നു യേശുവിന്റെ ആശയ വിനിമയ ഉപാധി. ഉപമകളിലൂടെയും കഥകളിലൂടെയുമാണ് അവൻ സാധാരണക്കാരോട് സംസാരിച്ചത്. മനുഷ്യന്റെ കർമ്മപഥങ്ങളെ പ്രസന്നമാക്കുന്ന മനുഷ്യത്വമുള്ള അവന്റെ വാക്കുകൾ നാം വിട്ടുകളയരുത്. വചനത്തിൽ ദൃഷ്ടി ഉറപ്പിച്ചു വേണം നാം മുന്നേറാൻ. നമുക്ക് ദൈവവിശ്വാസവും ആത്മവിശ്വാസവും വളർത്തിയെടുക്കാൻ യേശുവിന്റെ സുവിശേഷധ്യാനത്തിലൂടെ സാധ്യമാവും.



യേശുവിന്റെ ഉപദേശങ്ങൾ ജനത്തെ ശക്തീകരിച്ചു. തെറ്റിൽ ഉഴലുന്നവരെ വീണ്ടെടുത്തു, കുറ്റബോധത്താൽ വലയുന്നവരെ പ്രത്യാശാ നിർഭരരാക്കി. ആശയറ്റവർക്ക് പുതുവഴി നൽകി. ആരോഗ്യഹീനർക്ക് സൗഖ്യത്തിന്റെ സമഗ്രത നൽകി. യേശുവിന്റെ ഉപദേശങ്ങൾ ശാശ്വത മൊഴികളാണ്. കാലത്തെയും, കാലഗതികളേയും അതിജീവിച്ച് നിലനിൽക്കുന്ന മാഞ്ഞുപോകാത്ത മൊഴികളാണവ. അവയിൽ ദൃഷ്ടി ഉറപ്പിച്ച് ജീവിക്കാൻ ശ്രമിക്കാം.



# ശ്രേഷ്ഠ ഗുരുവായ യേശുവിനെ നോക്കൂ!

**ജിൻസ് ജേക്കബ് ഫിലിപ്പ്**
OCYM കേന്ദ്രകമ്മിറ്റി അംഗം

ലോകത്തിൽ ഒരുപാട് ഗുരുക്കന്മാർ ഉണ്ടായിട്ടുണ്ട്. ഈ ഗുരുക്കന്മാരിൽ നിന്നും വ്യത്യസ്തമായ ഒരു ഭാവമാണ് യേശുവിനുള്ളത് 'ഞാൻ നല്ല ഇടയാകുന്നു'എന്ന സാക്ഷ്യവുമായി അവതരിച്ച യേശു ഗുരുസങ്കൽപ്പത്തിന്റെ ന്യൂതനമാർഗ്ഗം നമുക്ക് വെളിവാക്കിത്തരുകയാണ്. 'ഗുരു' എന്ന പദത്തിന് 'ഗു' വിനെ (ഇരുട്ട്) ഇരുട്ടിനെ രോധിക്കുന്നവൻ എന്ന് അർത്ഥം. ഇരുട്ടിനെ അകറ്റുന്നവനാണ് ഗുരു.

ഗുരു വാതിലാകണം, ഗുരു വെളിച്ചമാകണം, ഗുരു സത്യമാകണം, ഗുരു അനുഭവമാകണം, ഗുരു എല്ലാസത്തകളുടെയും ഉറവിടമാകണം. ആ രീതിയിൽ നോക്കുമ്പോൾ വഴിയും സത്യവും ജീവനും എന്നു പറഞ്ഞ്, വെളിച്ചമെന്ന് പറഞ്ഞ്, പുനരുത്ഥാനവും ജീവനും എന്ന് പറഞ്ഞ്, തന്നെ തന്നെ ലോകത്തിന് കാണിച്ച് കൊടുക്കുന്ന ഏക ഗുരു യേശു തമ്പുരാനാണ്. അവൻ ശ്രേഷ്ഠ ഗുരുവാണ്. ശ്രേഷ്ഠ ഗുരു എന്ന സങ്കൽപ്പത്തിൽ വിനയവും സഹനവും സഹാനുഭൂതിയും എല്ലാം നിറഞ്ഞ് നിൽപ്പുണ്ട്. ആ ആത്മനിറവിന്റെ വെളിച്ചമാണ് യേശുവിലെ ഗുരുത്വത്തിൽ നമുക്ക് കാണുവാൻ സാധിക്കുന്നത്.

ശ്രേഷ്ഠ ഗുരുവായ യേശു അനീതിയ്ക്കും അക്രമത്തിനും എതിരെ പഠിപ്പിച്ചിട്ടുണ്ട്. താഴ്മയും ക്ഷമയും കാണിച്ച് കൊടുത്ത ആ ശ്രേഷ്ഠ ഗുരു അനീതിയ്ക്ക് എതിരായി പടവാൾ ഉയർത്തിയിട്ടുണ്ട്, കപട ഭക്തിക്ക് എതിരെ നാവുയർത്തിയിട്ടുണ്ട്, സാഹചര്യവും സമയവും വ്യക്തിത്വവും നോക്കാതെ വിമർശിച്ചിട്ടുണ്ട്, ഒരു നല്ല ഗുരു ജീവിത അനുഭവമുള്ളവനാകണം. ശ്രേഷ്ഠ ഗുരുവിന്റെ അനുഭവങ്ങളാണ് ഉത്തമ ശിഷ്യന്മാരെ സൃഷ്ടിക്കുക എന്നുള്ളത്. പൂർണ്ണതയുള്ളവരെ തിരഞ്ഞ് പിടിച്ച് അവരിലൂടെ പ്രവർത്തിക്കുവാനല്ല

ഗുരു ശ്രമിച്ചത് . അപൂർണ്ണരിലൂടെ പൂർണ്ണതയിലേക്ക് എത്തുവാനുള്ള മാർഗ്ഗമാണ് ആ ഗുരു കാണിച്ച് കൊടുത്തത്. മിടുക്കന്മാരായ ശിഷ്യന്മാരിലൂടെ അറിയപ്പെടുവാൻ ശ്രമിക്കുന്ന ഗുരുക്കന്മാരുള്ള ഈ ലോകത്ത് ഒന്നുമില്ലാത്തവരെ വലിയവരാക്കി അവരിലൂടെ ആത്മീക അനുഭവം പങ്കുവച്ച ഗുരുവിനെയാണ് യേശുവിൽ കാണുവാൻ സാധിക്കുന്നത്. ആ ശിഷ്യന്മാർ വിശ്വസ്തന്മാരായിരുന്നു ആ ശിഷ്യന്മാരുടെ പാതകൾ പിൻതുടർന്നവർ വിശുദ്ധരും നിഷ്കളങ്കരും ആയിരുന്നു. ശ്രേഷ്ഠ ഗുരുവിന്റെ പാത പിൻതുടർന്ന വിശുദ്ധൻമാരും രക്തസാക്ഷികളും ആത്മസാക്ഷികളും നമുക്ക് വെളിച്ചത്തിന്റെ പാതകളാണ്.






ശ്രേഷ്ഠ ഗുരുവായ യേശു ഒരു വലിയ പ്രതീക്ഷയാണ് ഈ ലോകത്തിന് നൽകിയത്. പല ഗുരുക്കന്മാർക്കും ലോകത്തിലെ പ്രതിസന്ധികളെ എങ്ങനെ അതിജീവിക്കണം എന്ന് ശിഷ്യരെ പഠിപ്പിക്കുവാൻ സാധിക്കുന്നില്ല.എന്നിൽ വിശ്വസിക്കുന്നവൻ മരിച്ചാലും ജീവിക്കുമെന്ന് പറഞ്ഞ ആ വിജയമന്ത്രം ഉത്തമഗുരുവായ തമ്പുരാൻ നമുക്ക് കാണിച്ചുതരുന്നു. മരണത്തേയും ലോകത്തേയും ജയിച്ചവനാണ് ഉത്തമഗുരു. ആ ഗുരുവിലെ ആത്മീയ സങ്കല്പമാണ് നമുക്ക് ഉൾക്കൊള്ളുവാനായിട്ടുള്ളത്. ഉത്തമഗുരുവായ കർത്താവിനെ നോക്കി ഉത്തമ ശിഷ്യന്മാരായി മാറി ആ ഗുരുത്വത്തിന്റെ സങ്കല്പം പറഞ്ഞുകൊടുക്കുവാൻ നമുക്ക് സാധിക്കണം.

ഗുരുവായ യേശുവിന്റെ വചനങ്ങൾ ജീവിതത്തിലൂടെയും സാക്ഷ്യത്തിലൂടെയും പകർന്നുകൊടുക്കുവാൻ സാധിക്കണം. നിരാശ നിറഞ്ഞു നിൽക്കുന്ന ലോകത്ത് പ്രകാശം നഷ്ടപ്പെടുന്ന ഇടങ്ങളിൽ ആ ഗുരുവിന്റെ വചസ്സുകൾ വെളിച്ചം പകരും. നല്ല ഗുരുക്കന്മാരെ തേടുന്നത് യുവത്വത്തിന്റെ പ്രത്യേകതയാണ്. ശ്രേഷ്ഠഗുരുവായ യേശുവിനെ പിൻപറ്റി നമുക്കും മുമ്പോട്ട് പോകുവാൻ ശ്രമിക്കാം. "ഗുരുവിനെ പോലെയാകുന്നത് ശിഷ്യനു മതി" (വി.മത്തായി 10:25).

# പ്രാർത്ഥനയിൽ തെളിയുന്ന യേശുരൂപം

**റിന്റാ മേരി പ്രകാശ്**
സെന്റ് മേരീസ് പള്ളി, കരികുളം

യേശുവിനെ യഥാർത്ഥമായി മനസ്സിലാക്കുവാൻ സാധിക്കുന്നത് പ്രാർത്ഥനയിലൂടെയാണ്. പ്രാർത്ഥനയിലൂടെ തെളിവായി വരുന്ന യേശുരൂപമാണ് നമ്മെ നയിക്കേണ്ടത്. പ്രാർത്ഥന വഴിയായി യേശുവുമായി ആത്മബന്ധം പുലർത്തുവാൻ ഓർത്തഡോക്സ് സഭകൾ ആവർത്തിച്ച് പഠിപ്പിക്കുകയും അനുഷ്ഠാനങ്ങളിലൂടെ പരിശീലിപ്പിക്കുകയും ചെയ്യുന്നു.

പൗരസ്ത്യ സഭാ പാരമ്പര്യത്തിലെ പരിശുദ്ധന്മാർ എല്ലാം യേശുനാഥനുമായുള്ള ആത്മബന്ധത്തിൽ ജീവിച്ചവരാണ്. പ്രാർത്ഥന വഴിയായി ക്രിസ്തു സംഭാഷണത്തിൽ മുഴുകിയിരുന്ന അനേകം പിതാക്കന്മാർ നമ്മുടെ ചരിത്രത്തിൽ ഉണ്ട്. യേശുക്രിസ്തുവിനെക്കുറിച്ചുള്ള ഭൗതീകമായ അറിവിനെക്കാൾ അവർ പ്രാധാന്യം കൊടുത്തിരുന്നത് പ്രാർത്ഥനയിലൂടെയുള്ള യേശുബന്ധത്തിനാണ്. പ്രാർത്ഥനയിലൂടെ യേശുനാഥനെക്കുറിച്ച് ലഭിച്ചിരുന്ന ഉൾക്കാഴ്ച്ചകളാണ് അവർ പ്രബോധനങ്ങൾക്ക് ഉപയോഗിച്ചിരുന്നത് “Theology is not a logical gymnatium, but a theologian should have a personal experience with our Lord Jesus Christ” എന്ന് ഓർത്തഡോക്സ് സഭാവിജ്ഞാനീയത്തിന്റെ അതുല്യ പിതാവായ നിസായിലെ ഗ്രീഗോറിയോസ് പറയുന്നുണ്ട്. യേശുക്രിസ്തുവുമായിട്ടുള്ള ആത്മസംഭാഷണത്തിന് പൗരസ്ത്യ പിതാക്കന്മാർ ഏറെ സമയം ഉപയോഗിച്ചിരുന്നതായി ചരിത്രം പറയുന്നു. നിരന്തരമായ യേശുധ്യാനത്തിലൂടെ ക്രിസ്തുവിന്റെ മുഖദർശനം ലഭിച്ച അനുഭവങ്ങളും പിതാക്കന്മാരുടെ ജീവിതരേഖകളിൽ ഉണ്ട്.

**ഐക്കണോഗ്രാഫി** (ICONOGRAPHY):: ഓർത്തഡോക്സ് കലാപാരമ്പര്യത്തിൽ ക്രിസ്തുവിന്റെ ഐക്കൺ വരക്കുന്നത് ഏറെക്കാലത്തെ പ്രാർത്ഥനയ്ക്കും ധ്യാനത്തിനും ശേഷമാണ്. ഇത് കേവലം

ചിത്രകല മാത്രമല്ല, ആകർഷകമായ ബാഹ്യസൗന്ദര്യത്തിന് ഐക്കണോഗ്രഫിയിൽ പ്രസക്തിയില്ല. ധ്യാനാത്മകമായി വരയ്ക്കുന്ന ഐക്കണുകൾക്ക് മനുഷ്യനിൽ ആധ്യാത്മിക ചൈതന്യം ഉളവാക്കണം എന്നതാണ് ഇതിന്റെ ലക്ഷ്യം. ഇത് അനേകരിൽ സ്വാധീനം ചെലുത്തുവാൻ കഴിയുന്നതായി തെളിഞ്ഞിട്ടുണ്ട്. യേശുവുമായുള്ള ആത്മബന്ധത്തിലേക്ക് നയിക്കുന്നതിന് ഐക്കണുകളെ ധ്യാനിച്ചുകൊണ്ടുള്ള ജീവിതരീതിക്ക് സാധ്യമാകാറുണ്ട്.

**യേശുനാമ പ്രാർത്ഥന (Jesus Prayer)**

യേശുവേ! പാപിയായ എന്നോട് കരുണ തോന്നേണമ. മശിഹാ മഹാപാപിയായ എന്നോടു കരുണ തോന്നേണമേ. ഈ പ്രാർത്ഥനയാണ് Jesus Prayer ആയി സഭാ പാരമ്പര്യത്തിൽ ഉള്ളത്. സുവിശേഷത്തിലെ പ്രാർത്ഥനയാണിത്. യേശുക്രിസ്തുവിന്റെ അടുക്കൽ വരുന്ന കുരുടനും കുഷ്ഠരോഗിയും ഒക്കെ ചൊല്ലുന്ന പ്രാർത്ഥനയാണിത്. അതിന്റെ ലളിത രൂപമാണ് കുറിയേലായിസോൻ (കർത്താവേ ഞങ്ങളോട് കരുണ ചെയ്യേണമേ). ഓർത്തഡോക്സിയിൽ ആവർത്തിച്ച് ഉരുവിടുന്ന ഒരു പ്രാർത്ഥനയാണ് Jesus Prayer. Jesus Prayer മാത്രം ചൊല്ലിക്കൊണ്ട് ജീവിതകാലം മുഴുവൻ ചെലവഴിച്ച സഭാപിതാക്കന്മാർ ഉണ്ട്.






നിരന്തരമായി യേശുനാമം ഉച്ചരിച്ച് യേശുവുമായി താദാത്മ്യം പ്രാപിച്ച് വളരുന്ന ആധ്യാത്മിക ശൈലി അനുവർത്തിക്കുന്ന സന്യാസപാരമ്പര്യം സഭയ്ക്കുണ്ട്. ഗ്രീക്ക് ഓർത്തഡോക്സ് സഭയുടെ ഭാഗമായുള്ള ഏതൻസിന് സമീപമുള്ള മൗണ്ട് ആഥോസ് സന്യാസ സമൂഹം ഇതിന് ഒരു ഉദാഹരണമാണ്. അവിടെയുള്ള സന്യാസിമാർ രാപകലില്ലാതെ Jesus Prayer ഉച്ചരിച്ച് ജീവിക്കുന്നവരാണ്. റഷ്യൻ ഓർത്തഡോക്സ് സഭയുടെ നവീകരണത്തിന് കാരണമായതും Jesus Prayer ന്റെ പ്രചാരണവും യേശുവുമായുള്ള ആത്മബന്ധത്തെ പ്രാധാന്യത്തോടെ കാണുന്ന ഫിലോക്കാലിയ എന്ന ഗ്രന്ഥവുമാണ്.

**യോഹന്നാന്റെ സുവിശേഷത്തിലെ "ഞാനാകുന്നു" പ്രസ്താവനകൾ (Seven I am sayings of Jesus)**

യേശുക്രിസ്തു തന്നെക്കുറിച്ചുതന്നെ സാക്ഷ്യപ്പെടുത്തുന്ന ഞാനാകുന്നു എന്നു തുടങ്ങുന്ന 7 പ്രസ്താവനകൾ ഉണ്ട്. പഴയനിയമത്തിൽ പുറപ്പാട് പുസ്തകത്തിൽ പ്രതിപാദിച്ചിരിക്കുന്ന മോശയുടെ സീനായ് ദർശനത്തിൽ

ദൈവം അരുളിച്ചെയ്യുന്ന ഒരു വാക്ക് ഉണ്ട് “ഞാൻ ആകുന്നവൻ ഞാൻ ആകുന്നു”. പഴയനിയമത്തിൽ മറയ്ക്കപ്പെട്ടിരുന്ന ദൈവസങ്കല്പം വ്യക്തതയോടുകൂടി വെളിവാകുന്നത് യോഹന്നാന്റെ സുവിശേഷത്തിൽ പ്രതിപാദിച്ചിരിക്കുന്ന ഈ 7 മൊഴികളിൽ കൂടിയാണ്.

1. ഞാൻ ജീവന്റെ അപ്പമാകുന്നു.(വി.യോഹ. 6:48)
2. ഞാൻ ലോകത്തിന്റെ വെളിച്ചമാകുന്നു (വി.യോഹ. 8:12)
3. ഞാൻ വാതിലാകുന്നു.(വി.യോഹ. 10:9)
4. ഞാൻ നല്ല ഇടയനാകുന്നു.(വി.യോഹ. 10:1)
5. ഞാൻ പുനരുത്ഥാനവും ജീവനുമാകുന്നു.(വി.യോഹ. 11:25)
6. ഞാൻ വഴിയും സത്യവും ജീവനുമാകുന്നു.(വി.യോഹ. 14:6)
7. ഞാൻ സാക്ഷാൽ മുന്തിരിവള്ളിയാകുന്നു.(വി.യോഹ. 15:1, 15)

യേശുക്രിസ്തു ജീവന്റെ അപ്പമാണ്, ലോകത്തിന്റെ വെളിച്ചമാണ്, വാതിലാണ്, നല്ല ഇടയനാണ്, പുനരുത്ഥാനവും ജീവനുമാണ്, വഴിയും സത്യവും ജീവനുമാണ്, സാക്ഷാൽ മുന്തിരിവള്ളിയുമാണ്. ഈ 7 വാക്യങ്ങളിലൂടെ യേശുക്രിസ്തുവിനെ വി.യോഹന്നാൻ അവതരിപ്പിക്കുന്നു. യേശുവിനെ നോക്കുമ്പോൾ ഈ ഏഴു മൊഴികളിലൂടെ നമ്മുടെ സൂക്ഷ്മമായ ശ്രദ്ധ ചെന്നെത്തേണ്ടതുണ്ട്. ജീവനും, വെളിച്ചവും, പുനരുത്ഥാനവും, സത്യവും, വഴിയും, വാതിലും, മുന്തിരിവള്ളിയും, നല്ല ഇടയനുമായ യേശുവിനെ നമുക്ക് അറിയാൻ സാധിക്കുന്നത് പ്രാർത്ഥനയിലൂടെയാണ്. പ്രാർത്ഥനയിലൂടെ മാത്രമേ യേശു ആരാണെന്ന് നമുക്ക് തെളിയൂ...

# ജ്ഞാനത്തിന്റെ അടയാളമായ യേശുവിനെ നോക്കുക

**റെബേക്കാ മാത്തൻ**
സെന്റ് ജോർജ് കാതോലിക്കേറ്റ് സെന്റർ, കനകപ്പലം








പുതിയനിയമത്തിൽ പലയിടത്തും യേശുവിനെ നല്ലൊരു വിദ്യാർത്ഥിയായും, മാതൃകയുള്ള ഗുരുവായും, ചിത്രീകരിക്കുന്നു. അറിവിനോടു കർത്താവു പുലർത്തിയ താല്പര്യം ശ്രദ്ധേയമാണ്. വിദ്യ അർത്ഥിക്കുന്ന വ്യക്തികൾക്ക് യേശു ഒരു മാതൃകയാണ്. ലൂക്കോസിന്റെ സുവിശേഷം 2:52–ൽ പന്ത്രണ്ട് വയസ്സുള്ള യേശുവിനെ വർണ്ണിച്ചിരിക്കുന്നത് ഇപ്രകാരമാണ്.

‘‘യേശുവോ ജ്ഞാനത്തിലും വളർച്ചയിലും ദൈവത്തിന്റെയും മനുഷ്യരുടെയും കൃപയിലും മുതിർന്നു വന്നു’’ ഇതിൽ നാലുതരം വളർച്ചയെക്കുറിച്ചാണ് പ്രതിപാദിച്ചിരിക്കുന്നത്. ബൗദ്ധികം (Intellectual), ശാരീരികം (Physical) ആത്മിയം (Spiritual), സാമൂഹ്യം (Social).

വ്യക്തിത്വത്തിന്റെ ഈ നാലു തലങ്ങളും സമഗ്രമായി വികസിക്കത്തക്കവണ്ണമുള്ള പരിശീലനം നസ്രേത്തിലെ ആ കൊച്ചു ഭവനത്തിൽ നിന്ന് യേശുവിന് കിട്ടിയെന്നു വേണം മനസ്സിലാക്കാൻ, വൈകാരിക പക്വതയുള്ള അപ്പൻ യൗസേപ്പും, പുത്രന്റെ വളർച്ചയുടെ ഓരോ ഘട്ടത്തെയും മനസ്സിലാക്കി അതിനനുസരിച്ച് പ്രചോദനം നൽകിയ അമ്മ മറിയയും മനുഷ്യപുത്രനായ യേശുവിന്റെ പിൻബലമായിരുന്നു.

വിജ്ഞാനത്തോട് അഭിവാഞ്ജ പുലർത്തുന്ന പന്ത്രണ്ട് വയസ്സുള്ള കൗമാരക്കാരനായ യേശുവിനെയും ജനത്തിന് പ്രചോദനം പകരുന്ന ജ്ഞാനത്തിന്റെ വചസ്സു

കൾ പൊഴിക്കുന്ന യൗവ്വനക്കാരനായ യേശുവിനെയും നാം കാണുന്നു. യേശുവിന്റെ കാലഘട്ടത്തിൽ പരീശരും, സദൂക്യരും, ശാസ്ത്രിമാരും കൂടി അക്കാലത്തെ ജ്ഞാന സമ്പ്രദായങ്ങളെ സങ്കീർണമാക്കിയിരുന്നു. യേശു അതിനെ ലഘൂകരിച്ച് തിരുത്തൽ വരുത്തി ജനത്തിന് പ്രയോജന പ്രദമായ രീതിയിൽ പറഞ്ഞുകൊടുത്തു.

അറിവ് മനുഷ്യബന്ധത്തെയും ദൈവബന്ധത്തെയും സജീവ മാക്കുന്നതാകണം എന്ന ചിന്ത യേശുവിനെ അഗാധമായി ഭരിച്ചിരുന്നു. പ്രകൃതിയായിരുന്നു അവന്റെ പാഠവും പഠനവും പഠിപ്പിക്കൽ സ്ഥലവും. പ്രകൃതി-മനുഷ്യ-ദൈവ ബന്ധത്തിന്റെ നേർവഴികളാണ് അവന്റെ ജ്ഞാ നോപദേശങ്ങളുടെ സാരം. അറിവിന്റെ ഭാണ്ഡവും പേറി തലക്കനത്തോ ടെ നിൽക്കുന്ന പരീശ-മനസ്സുകളെ ക്രിസ്തു നന്നായി ശകാരിക്കുന്നുണ്ട്. അറിവ് മനുഷ്യരുടെ അനുഭവമാക്കി മാറ്റാനുള്ള ശ്രമകരമായ ദൗത്യ മാണ് യേശു നിർവ്വഹിച്ചത്. അറിവിന്റെ ബാഹ്യരൂപം വിനയമാണെന്ന് അവൻ തെളിയിച്ചു കാണിച്ചു. നിയമങ്ങളുടെയും ജ്ഞാനത്തിന്റെയും പ്രായോഗികമായ വഴികൾ മനുഷ്യത്വപരമായ മൂല്യബോധത്തോടുകൂടി യേശു വ്യാഖ്യാനിച്ചുകൊടുത്തു.

അറിവ് തേടി യേശുവിന്റെയടുക്കൽ വരുന്ന ശിഷ്യരും അവർ ക്ക് അനുയോജ്യമായ വിധത്തിൽ അറിവ് പകർന്നുകൊടുത്ത് അവരുടെ ബുദ്ധിയെയും, സ്വഭാവത്തെയും പ്രകാശിപ്പിക്കുന്ന യേശുവും ആധുനിക ജ്ഞാനവ്യവസ്ഥക്കൊരു അടയാളം തന്നെയാണ്. കമ്പോള സംസ്കാര ത്തിൽ ആർക്കോ വേണ്ടി പഠിക്കുന്ന വിദ്യാർത്ഥികളും, ഇഷ്ടമില്ലാത്ത വിഷയങ്ങൾ നിർബന്ധത്താൽ പഠിക്കേണ്ടി വരുന്ന വ്യക്തികളും കുറ വല്ല. അല്പം പോലും ആത്മാർത്ഥതയില്ലാതെ വെറും ജോലിയായി മാ ത്രം കണ്ടുകൊണ്ട് വിദ്യാർത്ഥികളുടെ മനസ്സറിയാതെ എന്തൊക്കെയോ പഠിപ്പിക്കുന്ന അദ്ധ്യാപകരും ഉണ്ട്. നോക്കുക! ജ്ഞാനത്തിന്റെ അടയാ ളമായ യേശുവിനെ..

# യേശുവിന്റെ സാമൂഹ്യദർശനം നിരീക്ഷിക്കുക

റ്റിജോ വർഗീസ്
OCYM ഡിസ്ട്രിക്റ്റ് ഓർഗനൈസർ, വയലത്തല








മനുഷ്യ സമൂഹത്തിലെ ദുരിതങ്ങൾക്ക് എതിരായ ദൈവരാജ്യ പോരാട്ടത്തിന്റെ ഭാഗമായിരുന്നു യേശുവിന്റെ സാമൂഹ്യദർശനം. മനുഷ്യരുടെ വേദനകളിൽ ദൈവത്തിന്റെ കരുണ വെളിപ്പെടുത്തുന്നതായിരുന്നു ഈ ദർശനം. യേശുക്രിസ്തുവിന്റെ സാമൂഹ്യദർശനത്തിന്റെ കാതൽ എന്ന് വിശേഷിപ്പിക്കുന്നത് ''നസ്രേത്ത് മാനിഫെസ്റ്റോ'' Nazareth Manifesto (വി.ലൂക്കോസ് 4:18,19) ആണ്.

ദരിദ്രരോട് സുവിശേഷം അറിയിക്കുക,
ബദ്ധന്മാർക്ക് വിടുതൽ നൽകുക
രോഗികളെ സൗഖ്യമാക്കുക

മരിച്ചവരെ ഉയർപ്പിക്കുക, പീഡിതന്മാരെ വിട്ടയക്കുക, സകല മനുഷ്യരെയും സ്വാതന്ത്ര്യത്തിലേക്ക് വീണ്ടെടുക്കുന്ന കർത്തൃദിനം ആസന്നമായെന്ന് പ്രഖ്യാപിക്കുക തുടങ്ങിയ ദർശനങ്ങൾ ഇതിലുൾപ്പെടുന്നു. മനുഷ്യവിമോചനത്തിന്റെ സമഗ്ര ലക്ഷ്യം സാധ്യമാക്കുക എന്നുള്ള യേശുവിന്റെ പരസ്യ പ്രഖ്യാപനം (Public Proclamation) ആണിത്. യേശുക്രിസ്തുവിന്റെ സാമൂഹ്യദർശനങ്ങളിൽ പ്രതിഫലിച്ചിരുന്ന ചില കാര്യങ്ങൾ താഴെ വിവരിക്കുന്നു.

**1. പാപികളുടെയും അധഃസ്ഥിതരുടെയും ഉന്നമനം**

യേശുക്രിസ്തുവിന്റെ സാമൂഹ്യ ദർശനത്തിലെ ഏറ്റവും കാതലായ അംശം പാപികളുടെയും അധഃസ്ഥിതരുടെയും ഉന്നമനമായിരുന്നു. ചുങ്കക്കാരുടെയും പാപികളുടെയും സ്നേഹിതൻ എന്നാണ് യഹൂദർ യേശുവിനെ

വിളിച്ചിരുന്നത് (വി. മത്തായി 9:11). കുഷ്ഠരോഗികളെയും, പുറജാതികളെയും ഒക്കെ വെറുപ്പോടെ വീക്ഷിച്ചിരുന്ന കാലത്ത്, യേശു അവരെ തൊട്ട് സൗഖ്യമാക്കി. ദൈവരാജ്യത്തിലെ ഭാഗ്യവസ്ഥയെക്കുറിച്ചുള്ള വർണ്ണനകൾ (വി. മത്തായി 5:3-12; വി. ലൂക്കോസ് 6:20-23) യേശുവിന്റെ സാമൂഹ്യ ദർശനങ്ങൾക്ക് മാറ്റുകൂട്ടുന്നതാണ്. ഉദാ. ദരിദ്രരായ നിങ്ങൾ ഭാഗ്യവാന്മാർ ദൈവരാജ്യം നിങ്ങൾക്കുള്ളത്; ഇപ്പോൾ വിശക്കുന്നവരായ നിങ്ങൾ ഭാഗ്യവാന്മാർ നിങ്ങൾക്ക് തൃപ്തി വരും; ഇപ്പോൾ കരയുന്നവരായ നിങ്ങൾ ഭാഗ്യവാന്മാർ നിങ്ങൾ ചിരിക്കും.

### 2. സ്ത്രീകളുടെയും കുട്ടികളുടെയും ഉന്നമനം

യഹൂദന്മാർ സ്ത്രീകളെയും കുട്ടികളെയും സമൂഹത്തിന്റെ മുഖ്യധാരയിൽ നിന്ന് മാറ്റി നിർത്തിയിരുന്നു. യഹൂദ റബ്ബിമാർ സ്ത്രീകളെ ശിഷ്യകളാക്കാൻ വൈമനസ്യം പ്രകടിപ്പിച്ചിരുന്നു. എന്നാൽ യേശുവിന്റെ കൂടെ ശിഷ്യകളായി സ്ത്രീകളുമുണ്ടായിരുന്നു (വി. ലൂക്കോസ് 8:1-3). ദൈവവചനം പഠിക്കുന്നതിനും, വീട് വിട്ട് പുറത്ത് സഞ്ചരിക്കുന്നതിനും അക്കാലത്ത് ഉണ്ടായിരുന്ന പരിമിതികളെ വക വയ്ക്കാതെയും, തങ്ങളുടെ സമ്പത്ത് യേശുവിന്റെ ശുശ്രൂഷയ്ക്ക് പ്രയോജനപ്പെടുത്തിയും സ്ത്രീകൾ വ്യാപകമായി ശിഷ്യവൃന്ദത്തിലുണ്ടായിരുന്നു. ബഥാന്യയിൽ ശീമോന്റെ ഭവനത്തിൽ വച്ച് യേശുവിന്റെ തലയിൽ വിലയേറിയ തൈലമൊഴിച്ച സ്ത്രീയെ മറ്റുള്ളവർ പരിഹസിച്ചപ്പോൾ യേശു ആ സ്ത്രീയെ പ്രശംസിച്ചതായി കാണുന്നു (വി. മർക്കോസ് 14:3-9). അതുപോലെതന്നെ, തങ്ങളുടെ ഇടയിൽ വലിയവൻ ആരാണെന്ന് ശിഷ്യന്മാർക്കിടയിൽ തർക്കമുണ്ടായപ്പോൾ (വി. മർക്കോസ് 9:33-37; വി.മത്തായി 18:1-5) യേശു ശിശുവിനെ ചൂണ്ടിക്കാണിച്ചതും, യേശുവിന്റെ അടുക്കൽ വന്ന പൈതങ്ങളെ ശിഷ്യന്മാർ തടഞ്ഞപ്പോൾ അവരെ തടയരുതെന്ന് (വി. മത്തായി 19:13-15) കൽപ്പിച്ചതുമെല്ലാം യേശുവിന്റെ സാമൂഹ്യ ദർശനത്തിന്റെ ഭാഗമായിരുന്നു.

### 3. സാമ്പത്തിക സമത്വം

സമൂഹത്തിന്റെ നിലനിൽപ്പിന് അടിസ്ഥാനപരമായ ഒന്നാണ് സമ്പത്തിന്റെ വിനിയോഗം. യേശു പങ്കിടുന്ന സാമ്പത്തിക ദർശനം സമത്വത്തിന്റേതാണ്. സാമ്പത്തിക സുരക്ഷിതത്വത്തെ കുറിച്ചുള്ള ആകുലചിന്ത യേശുവിനെ ബാധിച്ചിരുന്നില്ല. ശിഷ്യസമൂഹത്തിന്റെ ജീവിതവും അങ്ങനെയാകണമെന്ന് യേശു ആഗ്രഹിച്ചു (വി. മത്തായി 10:9-10). ധനവും, സമ്പത്തും കൂട്ടി വയ്ക്കാനല്ല, മറ്റുള്ളവരെ സഹായിക്കുവാനാണ് മുൻതൂക്കം നൽകേണ്ടതെന്ന് യേശു പഠിപ്പിച്ചു (വി. മത്തായി 19:16-30; വി. ലൂക്കോസ് 16: 19-31; വി. ലൂക്കോസ് 12:16-21)

### 4. രാഷ്ട്ര നിയമങ്ങളോടുള്ള വിധേയത്വം

ഏതൊരു രാഷ്ട്രത്തിന്റെയും ഐക്യത്തിനും അഖണ്ഡതയ്ക്കും, അതിലെ പൗരന്മാരുടെ രാഷ്ട്രനിയമങ്ങളോടുള്ള വിധേയത്വം

അത്യാവശ്യമാണ്. യേശുക്രിസ്തു നിയമങ്ങളെ പാലിച്ചിരുന്നു. കൈസർക്ക് കരം കൊടുക്കുന്നത് വിഹിതമോ, അല്ലയോ (വി. മർക്കോസ് 12:13-17) എന്നുള്ള ചോദ്യത്തിനും, ചുങ്കം വാങ്ങുന്നവർ ചോദിച്ച ചോദ്യത്തിനും (വി.മത്തായി 17:24-27) യേശുതമ്പുരാൻ നൽകുന്ന ഉത്തരം, രാഷ്ടനിയമങ്ങളോടുള്ള വിധേയത്വത്തിന്റെയും, സാമൂഹിക പ്രതിബദ്ധതയുടെയുമായിരുന്നു. തന്റെ പീഡാനുഭവത്തിന്റെ ന്യായവിസ്താരവും ഒരു വ്യക്തിയുടെ സാമൂഹിക ദർശനത്തോടുള്ള കാഴ്ചപ്പാടായിരുന്നു. രാജ്യത്തിന്റെ നിയമങ്ങൾക്കും ദൈവരാജ്യത്തിന്റെ ഉടയവനായ അവൻ വിധേയപ്പെടുന്നുണ്ട്.

**5. ജീവിത മൂല്യങ്ങൾ സംരക്ഷിക്കാനുള്ള പഠിപ്പിക്കൽ**



യേശുതമ്പുരാന്റെ സാമൂഹ്യദർശനത്തിന്റെ അന്തസ്സത്ത നിലനിന്നിരുന്നത് അദ്ദേഹത്തിന്റെ പഠിപ്പിക്കലുകളിലായിരുന്നു. വാക്കും പ്രവൃത്തിയും ഒന്നിച്ചുപോകുന്നതായിരുന്നു അതിന്റെ കാമ്പ്. യേശുവിന്റെ പഠിപ്പിക്കൽ എല്ലാ കാലത്തോടും ബന്ധപ്പെട്ടതായിരുന്നു. ദൈവരാജ്യത്തിന്റെ ക്രമാനുഗതമായ വളർച്ചയിലൂടെ മാനുഷിക ബന്ധങ്ങളും സാമൂഹ്യ പരിവർത്തനവും സാധ്യമായിത്തീരുന്നു. ദൈവഹിതം സ്വർഗ്ഗത്തിലെപ്പോലെ ഭൂമിയിലും സാക്ഷാത്കരിക്കപ്പെടുന്ന പ്രക്രിയയാണിത്. യേശുവിന്റെ പഠിപ്പിക്കലിന്റെ അടിസ്ഥാനം പരസ്പരം സ്നേഹിക്കണമെന്നാണ്. ആ സ്നേഹത്തിന് പരിധിയില്ല. ക്ഷമയും താഴ്മയും സഹനവുമെല്ലാം അതിന്റെ പല വശങ്ങളാണ്. പരീശന്മാരോടും ശാസ്ത്രിമാരോടുമുള്ള യേശുവിന്റെ ശാസന (വി. മത്തായി 23: 1-33) നഷ്ടപ്പെട്ട ജീവിതമൂല്യങ്ങളെ, തിരിച്ചെടുക്കാനുള്ള ഉപദേശങ്ങളാണ്.






ഓരോ വ്യക്തിയുടെയും, സമൂഹത്തിന്റെയും സമഗ്രമായ പുരോഗതിയായിരുന്നു യേശുവിന്റെ പരസ്യശുശ്രൂഷയുടെ ഉദ്ദേശം. ദൈവരാജ്യ പ്രക്രിയയിലൂടെ ഒരു നവ സമൂഹത്തെ ക്രിസ്തു വിഭാവന ചെയ്യുന്നു.

# വിശുദ്ധ കൂദാശകളിൽ വെളിപ്പെടുന്ന യേശുവിനെ കാണുക

**ബെറ്റി കുര്യൻ**
OCYM ഡിസ്ട്രിക്റ്റ് ഓർഗനൈസർ, അയിരൂർ

കൂദാശ എന്ന സുറിയാനി വാക്കിന്റെ അർത്ഥം ശുദ്ധീകരണം എന്നാണ്. മനുഷ്യന്റെ വിമലീകരണത്തിനും നവീകരണത്തിനും വീണ്ടെടുപ്പിനുമായി തീർന്ന യേശുവിന്റെ മനുഷ്യാവതാരമാണ് പരിശുദ്ധ സഭയുടെ കൂദാശകൾക്ക് അടിസ്ഥാനം. മനുഷ്യ കർമങ്ങളും ദൈവത്തിന്റെ കൃപാപ്രവർത്തനവും ചേർന്നൊഴുകുന്ന യേശുവിന്റെ വീണ്ടെടുപ്പ് പ്രവർത്തനമാണ് (Redemptive Act) കൂദാശകളിൽ തുടരുന്നത്. യേശുവിന്റെ പരസ്യ ശുശ്രൂഷയിൽ അവൻ പല കാര്യങ്ങളും ജനത്തിനു വേണ്ടി പ്രവർത്തിക്കുന്നുണ്ട്. അവൻ ദൈവമായിരിക്കുമ്പോഴും പ്രകൃതിയിലെ വസ്തുക്കൾ ഉപയോഗിച്ച് തന്നെയാണ് ഇവയൊക്കെ നിർവഹിക്കുന്നത്. സ്നാനത്തിന് ജലം, പെസഹായിൽ അപ്പ വീഞ്ഞുകൾ, കുരുടന് സൗഖ്യം നല്കുവാൻ കുഴച്ച മണ്ണ്, കുഷ്ഠരോഗിയുടെ സൗഖ്യത്തിനു ശേഷം പുരോഹിതന്റെ സാക്ഷ്യപത്രം ഇങ്ങനെ പലതും.

യേശുവിന്റെ സൗഖ്യദാനാനുഭവത്തിന്റെ തുടർച്ചയായിട്ടാണ് വിശുദ്ധ കൂദാശകൾ പരിശുദ്ധ സഭയിൽ നിർവഹിക്കപ്പെടുന്നത്. യേശുവിന്റെ മനുഷ്യാവതാര ലക്ഷ്യത്തിന്റെ വിപുലീകരണമാണ് കൂദാശകളിലൂടെ സഭ ലോകത്തിൽ നിർവഹിക്കുന്നത്.പൗരസ്ത്യ സഭാ പാരമ്പര്യത്തിൽ കൂദാശകൾക്ക് ഉപയോഗിക്കുന്ന പദം 'രഹസ്യം'(Mystery) എന്നാണ്. ദൃശ്യമായ കർമങ്ങളെക്കാളുപരി അദൃശ്യമായ ദൈവ പ്രവർത്തനത്തിലാണ് സഭ വിശ്വസിക്കുന്നത്. എന്നാൽ കർമങ്ങൾക്ക് കൃത്യമായ ക്രമവും സഭയിലുണ്ട്.

എല്ലാ കൂദാശകളും ക്രിസ്തുവിലേക്കാണ് നമ്മേ നയിക്കുന്നത്.

ഓർത്തഡോക്സ് സഭകളിൽ കൂദാശകളുടെ എണ്ണം കൃത്യമായി നിജപ്പെടുത്തിയിട്ടില്ല. എന്നാൽ പ്രധാനമായത് ഏഴ് എന്ന് പരാമർ

ശിക്കപ്പെടുന്നുണ്ട്. അതിൽ വിശുദ്ധ കുർബാനയ്ക്ക് വലിയ പ്രാധാന്യം സഭ കൊടുക്കുന്നുണ്ട്. വിശുദ്ധ കുർബാന കൂദാശകളുടെ കൂദാശയും മറ്റെല്ലാ കൂദാശകളെയും പൂർത്തീകരിക്കുന്ന കൂദാശയുമാണ്. സുറിയാനി പാരമ്പര്യത്തിൽ വിശുദ്ധ കുർബാനയെ കൂദാശകളുടെ രാജ്ഞി എന്നാണ് വിശേഷിപ്പിക്കുന്നത്. Where there's the Holy Qurbana, there's the Church എന്നതാണ് ഓർത്തഡോക്സ് സഭാവിജ്ഞാനീയം. യേശുവിന്റെ തിരുശരീരരക്തങ്ങൾ അനുഭവിക്കുന്നതിലൂടെ വ്യക്തിജീവിതത്തിൽ യേശുവിനെ കണ്ട് അനുഭവിക്കാനുള്ള മഹത്തായ മാർഗമാണ് വി.കുർബാന. ആ ഒരു ബോധ്യതലം നമ്മുടെ മനസിൽ എപ്പോഴും സൂക്ഷിക്കേണ്ടതുണ്ട്.



വി.മാമോദീസായിലൂടെയാണ് ഒരു വ്യക്തി സഭാജീവിതത്തിലേക്ക് പ്രവേശിക്കുന്നത്. സഭാ ജീവിതമെന്നാൽ യേശുവിനെ നോക്കി യേശുവിനൊപ്പമുള്ള ജീവിതാരംഭമാണ്. വി. മൂറോനഭിഷേകത്തിലൂടെ പരിശുദ്ധാത്മ കൃപ പ്രാപിച്ച് ത്രിത്വ സംസർഗത്തിലേക്ക് വ്യക്തി രൂപാന്തരപ്പെടുന്നു. പരിശുദ്ധാത്മാവിലാണ് ക്രിസ്തുവിലുള്ള ജീവിതത്തിന്റെ തിരിച്ചറിവുകൾ സാധ്യമാകുന്നത്. ആത്മാവ് സകലതും പഠിപ്പിക്കുമെന്ന് യേശു പറയുന്നുണ്ട്.




നഷ്ടപ്പെട്ടുപോയ ദൈവമനുഷ്യ ബന്ധത്തിന്റെ വീണ്ടെടുപ്പിന്റെ കൂദാശയാണ് കുമ്പസാരം. മനുഷ്യത്വത്തിന്റെ പൂർണതയായ യേശുവിൽ നോക്കി നമ്മുടെ കുറവുകളെ കണ്ടെത്തി അവന്റെ മികവിലേക്ക് വളരുവാനുള്ള കൂദാശയാണിത്. ക്രിസ്തുവിന്റെ പ്രതിനിധിയായി നിന്ന് പുരോഹിതൻ നിർദേശിക്കുന്ന വചനത്തിന്റെ മാർഗത്തിലൂടെ ക്രിസ്താനുരൂപമായി നമ്മുടെ വ്യക്തിത്വത്തെ രൂപാന്തരപ്പെടുത്തുവാൻ സാധ്യമാകുന്ന സമയമാണ് കുമ്പസാരസമയം.



രണ്ട് വ്യക്തികൾ ചേർന്ന് ആരംഭിക്കുന്ന കുടുംബത്തെ ആ ജീവിതത്തിലേക്ക് സഭ ആനയിക്കുന്ന കർമമാണ് വി. വിവാഹ കൂദാശ. വിവാഹ കൂദാശയിൽ ഉപയോഗിക്കുന്ന പാട്ടുകൾ യേശുവും സഭയുമായുള്ള ആത്മബന്ധത്തെ വർണിക്കുന്ന കീർത്തനങ്ങളാണ്. യേശു സഭയെ സ്നേഹിച്ചതുപോലെ ഭാര്യാഭർത്ത്യ ബന്ധത്തിൽ ആ സ്നേഹ മര്യാദകൾ പാലിക്കുവാനുള്ള ആഹ്വാനമാണിവിടെ. വിവാഹ കൂദാശയിലും നാം നോക്കുന്നത് യേശുവിലേക്കാണ്. അവന്റെ സ്നേഹത്തിന്റെ ആഴമായ അനുഭവങ്ങളിലേക്കാണ്.

പട്ടത്വ ശുശ്രൂഷ ക്രിസ്തുവിന്റെ മനസറിഞ്ഞ് ജനത്തെ നയിപ്പാൻ ദൈവത്താലും സഭയാലും തെരഞ്ഞെടുക്കപ്പെട്ടവരുടെ ഉപനയനമാണ്. പരിശുദ്ധാത്മകൃപയിലൂടെ

പ്രത്യേക നിയോഗത്തിനായി പട്ടത്വശുശ്രൂഷയിലൂടെ വ്യക്തികൾ ആനയിക്കപ്പെടുന്നു. പ്രത്യേക ദൗത്യത്തിനായി യേശു പന്ത്രണ്ട് അപ്പോസ്തോലൻമാരെ തെരഞ്ഞെടുത്തതുപോലെ പരിശുദ്ധ സഭ പ്രത്യേക ദൗത്യത്തിനായി പുരോഹിതരെ തെരഞ്ഞെടുക്കുന്നു. യേശുവിനെ നോക്കിക്കൊണ്ടു മാത്രം സ്വീകരിക്കേണ്ടതും കർത്താവിന്റെ കൃപയിൽ മാത്രം പൂർത്തീകരിക്കുന്ന ശുശ്രൂഷയുമാണ്.

രോഗികളുടെ തൈലാഭിഷേക കൂദാശ യേശുവിന്റെ സൗഖ്യ ശുശ്രുഷയുടെ തുടർച്ചയാണ്. യേശുവിന്റെ കൗദാശിക സ്പർശനത്തിലൂടെ ആത്മ ശരീര മനസുകളുടെ സൗഖ്യം വ്യക്തികൾക്ക് ലഭ്യമാകുന്ന അഭിഷേക കുദാശയാണിത്.

ഭവനകൂദാശയിൽ സക്കായി യേശുവിനെ നോക്കുവാൻ ബദ്ധപ്പെട്ട് അത്തിമരത്തിൽ കയറുന്ന വേദഭാഗമാണ് വായിക്കുന്നത്. ഒരു ഭവനം ഒരുമിച്ച് യേശുവിലേക്ക് നോക്കി വേണം ജീവിക്കാൻ എന്നുള്ള ആന്തരിക നിർദേശമാണ് ഭവന കൂദാശയിൽ അന്തർ ലീനമായിരാക്കുന്നത്.

നമ്മുടെ ജീവിതം കൂദാശയാകേണ്ട ജീവിതമാണ്. ജീവിതം കൂദാശയാകുന്നത് യേശുവിനെ നോക്കി ജീവിക്കുമ്പോഴാണ്. യേശുവേ നോക്കിയുള്ള കൗദാശിക ജീവിതമാകട്ടെ നമ്മുടേത്. Let our lives be a Sacrament in the world.

# പ്രവർത്തന മേഖലയിൽ നല്ലമാതൃകയായി യേശുവിനെ നോക്കാം

**ജോസ് ജോർജ് മൽക്ക്**
OCYM ജോയിന്റ് സെക്രട്ടറി, നിലയ്ക്കൽ ഭദ്രാസനം






ശാസ്ത്രസാങ്കേതിക രംഗത്ത് ഒരു കുതിച്ച് ചാട്ടത്തിന്റെ കാലമാണിത്. ലോകം അതിവേഗം മാറിക്കൊണ്ടിരിക്കുന്നു. ശരിയും തെറ്റും നിർവ്വചിക്കുവാൻ കഴിയാത്ത ഒരു സാമൂഹിക ജീവിതത്തിലൂടെയാണ് നാം കടന്നുപോകുന്നത്. കുടുംബബന്ധങ്ങൾ ശിഥിലമാകുന്നു. ധാർമ്മിക ജീവിതത്തിന്റെ അടിത്തറ ഇല്ലാതാകുന്നു. എന്നാൽ യേശുവിനെ മാതൃകയായി നോക്കുന്ന ഒരു യുവസമൂഹത്തെയാണ് ഇന്നത്തെ കാലം ആവശ്യപ്പെടുന്നത്.

യേശുവിന്റെ നല്ല മാതൃക ദൈവവചനത്തിലുടനീളം കാണുന്നു. യേശു ബാലനായിരുന്നപ്പോൾ ആണ്ടുതോറും പെസഹാ പെരുന്നാളിന് യെരുശലേം ദേവാലയത്തിലേക്ക് പോകും. പന്ത്രണ്ട് വയസ്സിൽ പതിവുപോലെ യെരുശലേം ദേവാലയത്തിൽ പോയ യേശുവിനെയും നാം കാണുന്നു. ആരാധനയിലുള്ള അവന്റെ താത്പര്യവും നിഷ്ഠയും ഒരു നല്ല മാതൃകയാണ്. ദേവാലയത്തിൽ നിന്ന് അവർ മടങ്ങിപ്പോരുമ്പോൾ ബാലനായ യേശു ദേവാലയത്തിൽ തന്നെ താമസിച്ചു. അമ്മയപ്പന്മാർ അറിഞ്ഞില്ല. ദേവാലയത്തിൽ ഉപദേഷ്ഠാക്കന്മാരുടെ നടുവിൽ ഇരുന്ന് അവരുടെ ഉപദേശങ്ങൾ കേൾക്കുകയും അവരോട് ചോദിക്കുകയും ചെയ്യുന്ന യേശുവിനെ കാണുന്നു. മാതാപിതാക്കന്മാരോട് അവൻ ചോദിക്കുന്നു : ''എന്റെ പിതാവിനുള്ളതിൽ ഞാൻ ഇരിക്കേണ്ടത് എന്ന് നിങ്ങൾ അറിയുന്നില്ലയോ?''. ഇവിടെ ചുറ്റുപാടുകളിൽ നിന്ന് പഠിക്കുവാനുള്ള താത്പര്യം, അറിവിന്റെ പാഠങ്ങൾ ശ്രദ്ധയോട് കേൾക്കാനുള്ള ചെവികൾ, തന്റെ ലക്ഷ്യബോധം,

താൻ ഈ ലോകത്തിൽ എന്തിനുവേണ്ടി ആയിരിക്കുന്നു എന്ന വ്യക്തമായ ബോധം ഇവയൊക്കെ നമ്മുടെ ജീവിതത്തിൽ മാതൃകയാക്കാവുന്നതാണ്.

ഫിലി.1:27-ൽ പൗലോസ് അപ്പോസ്തലൻ പറയുന്നു ''ക്രിസ്തുവിന്റെ സുവിശേഷത്തിന് യോഗ്യമാം വണ്ണം നടപ്പിൻ''. നമ്മുടെ പ്രവർത്തന മേഖലകൾ ക്രിസ്തുവിന്റെ സുവിശേഷത്തിന് യോഗ്യമാം വണ്ണം മാത്രം ഉള്ളതാണോ? അതോ നമ്മുടെ നടപ്പ് അതിൽ നിന്ന് വ്യതിചലിച്ച് പോകുന്നുണ്ടോ? ഗിരിപ്രഭാഷണത്തിൽ യേശു പറയുന്നു ''നിങ്ങൾ ഭൂമിയുടെ ഉപ്പാകുന്നു'' ''ലോകത്തിന്റെ വെളിച്ചമാകുന്നു''. വി.മത്തായി 5:16 - ൽ അങ്ങനെതന്നെ മനുഷ്യർ നിങ്ങളുടെ നല്ല പ്രവർത്തികളെ കണ്ട് സ്വർഗ്ഗസ്ഥനായ നിങ്ങളുടെ പിതാവിനെ മഹത്വപ്പെടുത്തേണ്ടതിന് നിങ്ങളുടെ വെളിച്ചം അവരുടെ മുമ്പിൽ പ്രകാശിക്കട്ടെ. നമ്മുടെ വെളിച്ചം മറ്റുള്ളവരുടെ മുമ്പിൽ പ്രകാശിക്കുന്ന രീതിയിലാവണം നമ്മുടെ പ്രവർത്തനങ്ങൾ. ജീവന്റെ വചനം നമ്മുടെ പ്രവർത്തന മേഖലകൾക്ക് പ്രമാണമാകണം. യേശുവെ നോക്കി നമ്മുടെ പ്രവർത്തന മേഖലകൾക്ക് മാർഗ്ഗരേഖ തയ്യാറാക്കുവാൻ ദിനംതോറും നാം ശ്രമിക്കേണ്ടതുണ്ട്.

# അദ്ധ്വാനിയായ യേശുവിനെ നോക്കൂ

**ലിബിൻ ചാക്കോ**
OCYM ജോയിന്റ് സെക്രട്ടറി, നിലയ്ക്കൽ ഭദ്രാസനം






സുവിശേഷം ഉടനീളം പരിശോധിച്ചു കഴിഞ്ഞാൽ ക്രിസ്തുവിന്റെ ജീവിതത്തെ അധ്വാനശൈലീയുമായി ബന്ധപ്പെടുത്തി മാത്രമെ നമുക്കു ചിന്തിക്കുവാനായിട്ട് സാധിക്കു. ക്രിസ്തുവിന്റെ ഉപമകളിൽ എല്ലാം തന്നെ ഈ അധ്വാനശീലം വ്യക്തമായി നിഴലിച്ചു നിൽക്കുകയാണ്. കർഷകന്റെയും മണ്ണിൽ പണിയെടുക്കുന്നവരുടെയും പാത പിന്തുടരുവാനാണ് ക്രിസ്തു ശ്രദ്ധിച്ചിട്ടുള്ളത്.

തന്റെ ജീവിതത്തിലെ ഒരു കാലഘട്ടം മുഴുവനും യുവാവായി ഇരിക്കുന്ന സമയത്തെല്ലാം തന്നെ ആശാരി ചെറുക്കൻ എന്നു ക്രിസ്തുവിനെ സ്നേഹത്തോടെ പല പുസ്തകങ്ങളിലും സംബോധന ചെയ്തിട്ടുണ്ട്. ഇതു തച്ചന്റെ മകനാണോ എന്നു ചോദിച്ചു കൊണ്ടാണ് വി.വേദപുസ്തകത്തിൽ ക്രിസ്തുവിനെ പലരും പരിചയപ്പെടുന്നത്. തന്റെ പിതാവിന്റെ ജോലിയുടെ ഒരു പിന്തുടർച്ച പുത്രൻ വഹിച്ചിരുന്നതായിട്ട് നമുക്കു കാണാം.പല പാശ്ചാത്യ ചലച്ചിത്രങ്ങളിലും ക്രിസ്തുവിന്റെ യൗവന കാലഘട്ടത്തെ ഇത്തരത്തിലുള്ള ജോലിയുമായി ബന്ധപ്പെടുത്തി അവതരിപ്പിക്കാറുണ്ട്. മൈക്കൽ ആഞ്ചലോ വരച്ചിട്ടുള്ള ക്രിസ്തുവിന്റെ ചിത്രങ്ങളിൽ അധ്വാനിക്കുന്ന ഒരു യുവാവിന്റെ ശരീര പ്രകൃതി ചിത്രീകരിച്ചിട്ടുണ്ട്.

യേശു അധ്വാനിക്കുന്നവനും അധ്വാനിക്കുന്നവരുടെ പ്രാണസ്നേഹിതനുമായിരുന്നു. രാത്രികൾ മനമുരുകി പ്രാർത്ഥിപ്പാനും പകലുകൾ എല്ലു മുറിയെ പണിയെടുപ്പാനും അവൻ വിനിയോഗിച്ചു. അപ്പൻ ജോസഫിൽ നിന്ന് നല്ല

അധ്വാന ശീലം അവൻ ആർജിച്ചിട്ടുണ്ടാവണം. അതു കൊണ്ട് തന്നെ യാവണം ജനത്തിനു വേണ്ടി അധ്വാനിപ്പാനും അവർക്കു വേണ്ടി പകല ന്തിയോളം കർമനിരതനായിരിപ്പാനും അവനു സാധ്യമായത്. അർപ്പണ ബോധവും യൗവനത്തിലെ അധ്വാന ശീലവുമാണ് ഒരു വ്യക്തിയുടെ ജീവിതത്തെ നിർണയിക്കുന്നതിൽ പ്രധാന പങ്ക് വഹിക്കുന്നത്. ക്രിസ് തുവിന്റെ അധ്വാന ശൈലി നോക്കേണ്ടതുണ്ട് യുവാക്കൾ.

# യേശുവിലെ മനുഷ്യത്വം വീക്ഷിക്കുക

**ഫാ. സോബിൻ സാമുവൽ**
വൈസ് പ്രസിഡന്റ്, OCYM നിലയ്ക്കൽ ഭദ്രാസനം








മനുഷ്യരെ ദൈവികരാക്കുവാനാണ് ദൈവം മനുഷ്യനായി തീർന്നത്. മനുഷ്യജീവിതത്തിൽ പൂർണത പ്രാപിക്കുക രക്ഷകനായ ക്രിസ്തുവിനെ നോക്കി അവനോടു അനുരൂപമാകുമ്പോഴാണ്. രക്ഷ ദൈവത്തിന്റെ ദാനമാണ്. മനുഷ്യന് അവന്റെ സ്വന്തം കഴിവുകൊണ്ട് സാധിക്കുകയില്ല. ദൈവം സൗജന്യമായി തരുന്ന കൃപാവരമാകുന്ന ജ്ഞാനത്തിലൂടെ അകക്കണ്ണിൽ തെളിയുന്ന കാഴ്ചയിലൂടെ ക്രിസ്തുവിന്റെ മുഖം ദർശിച്ച് രൂപാന്തരപ്പെടുന്നതിലൂടെ ദൈവം സൗജന്യമായി തരുന്ന രക്ഷയെ നാം പ്രാപിക്കും.

ക്രിസ്തുവിന്റെ പരസ്യശുശ്രൂഷ നാം നിരവധി തവണ വ്യാഖ്യാനിക്കുകയും ചിന്തിക്കുകയും ചെയ്തിട്ടുണ്ട്. ബാല്യവും കൗമാരം യൗവ്വനം തുടങ്ങിയ മനുഷ്യാവസ്ഥകളെ ഉൾക്കൊണ്ടായിരുന്നു അവന്റെ  മനുഷ്യാവതാരം. മനുഷ്യത്വത്തിന്റെ പൂർണത യേശുവിൽ കാണുവാൻ കഴിയും. ജനിച്ച സംസ്കാരത്തിലെ പ്രത്യേകതകളും സാഹചര്യങ്ങളുമൊക്കെ ഉൾക്കൊണ്ട് ഒരു സാധാരണ മനുഷ്യനായാണ് അവൻ ജീവിച്ചത്. പാപമൊഴികെയുള്ള എല്ലാ മനുഷ്യാവസ്ഥകളും അവൻ ഉൾക്കൊണ്ടു.

യേശുവിന്റെ ആധികാരികത വാക്കും പ്രവൃത്തിയും തമ്മിലുള്ള പൊരുത്തമാണ്. വേദനകളെ സഹിക്കാത്തവനല്ല നമ്മുടെ കർത്താവ്. ജനനം മുതൽ മരണം വരെ യേശു വേദനകളുടെ ഒരു മനുഷ്യനായിരുന്നു. മനുഷ്യന്റെ ജീവിതസാഹചര്യങ്ങളെ നോക്കിക്കാണുന്നതിനപ്പുറം അവൻ

അനുഭവിക്കുന്ന എല്ലാ വേദനകളും സ്വന്തം ജീവിതത്തിൽ ഉൾക്കൊണ്ട് അവയിലൂടെ പിൻതുടരാവുന്ന നല്ല മാതൃകകളെ കാട്ടിത്തരികയും ചെയ്തു.

ഒരു സാധാരണക്കാരനായി ജനിക്കുകയും വളരുകയും പ്രവൃത്തിക്കുകയും ചെയ്തതുകൊണ്ട് സമൂഹത്തിൽ പിന്നോക്കം നിൽക്കുന്നവരെ മനസ്സിലാക്കുകയും ചേർത്തുനിർത്തുകയും ചെയ്തു. തന്റെ ബാല്യകാലത്തിൽ അമ്മ അനുഭവിച്ച വേദനയും തിരസ്കരണവും കണ്ടറിഞ്ഞ ആ മകൻ മറ്റുള്ളവരുടെ വേദനകളെ തന്റേതായി കണ്ടു. തണുത്ത രാത്രിയിൽ കാലിക്കൂട്ടിൽ ജനനം, ആവശ്യത്തിനു വസ്ത്രം പോലും ലഭ്യമായിക്കാണില്ല. അധികാരികളെ ഭയന്ന് ഓടുന്നതിനിടയിൽ ശരിയായ വിധത്തിൽ മുലപ്പാൽ പോലും കിട്ടിക്കാണില്ല. എത്ര തവണ പട്ടിണികിടന്നു കാണും? ലോകരക്ഷകന്റെ ബാല്യം സുരക്ഷിതത്വമില്ലായ്മയുടേതായിരുന്നു. ആദത്തെ വസ്ത്രമണിയിച്ചവൻ കീറ്റുശീല ധരിക്കുമ്പോൾ ആദത്തിന്റെ മക്കൾ രാജകീയ വസ്ത്രം ധരിക്കുന്നു.

ചെറുപ്പത്തിൽതന്നെ ന്യായപ്രമാണങ്ങൾ പഠിക്കാനും അതനുസരിച്ച് ജീവിക്കാനും പഠിപ്പിക്കുവാനും പ്രത്യേകം ശ്രദ്ധിച്ചിരുന്നു. അവന്റെ ജ്ഞാനത്തിൽ സാദൂക്യരും ശാസ്ത്രിമാരും പുരോഹിതന്മാരും അതിശയിച്ചു. ന്യായപ്രമാണങ്ങൾ പഠിപ്പിക്കാൻ മാത്രമുള്ളതല്ല പാലിക്കുവാനും കൂടിയുള്ളതാണെന്ന് ക്രിസ്തു നികുതി കൊടുത്തതിലൂടെ കാട്ടിതന്നു. യുവത്വത്തിലേക്കു കടന്ന ക്രിസ്തു ഉത്തരവാദിത്വങ്ങൾ സ്വയം ഏറ്റെടുത്തുകൊണ്ട് പിതാവിനോടൊപ്പം ഉപജീവനമാർഗമായ മരപ്പണിയിൽ ശ്രദ്ധിക്കുകയും അതിൽ പ്രാവീണ്യം നേടുകയും ചെയ്തു. സാമൂഹികമായ എല്ലാ കാര്യങ്ങളിലും തന്റേതായ അഭിപ്രായവും തീരുമാനങ്ങളും ഉണ്ടായിരുന്നു. ഒരു സാധാരണക്കാരന്റെ എല്ലാ ജിവിത ശൈലികളിലൂടെയും അവൻ കടന്നുപോവുകയും അവരുടെയൊക്കെ മകനായി, സഹോദരനായി, കൂട്ടുകാരനായി, നല്ലൊരു നേതാവായി, ശ്രേഷ്ഠ ഗുരുവായി, അഗതികൾക്ക് ആശ്രയമായി ആ യുവാവ് നല്ലൊരു മനുഷ്യനായി ജീവിച്ചു കാണിച്ചു. നാം ശീലമാക്കേണ്ടതും പകർത്തേണ്ടതുമൊക്കെ ക്രിസ്തുവിന്റെ ഈ ഭാവത്തെയാണ്. മത്സ്യത്തെപ്പോലെ ആഴിയുടെ അഗാധങ്ങളിലും, പക്ഷികളെപ്പോലെ ആകാശത്തിന്റെ അനന്തതയിലും വിഹരിക്കുവാൻ കഴിയുന്ന സർഗശക്തികളുടെ സമുച്ചയങ്ങളായ മനുഷ്യൻ 'മനുഷ്യനായി' ജീവിക്കാൻ മറന്നുപോയിരിക്കുന്നു.

പ്രകാശിക്കുവാനും സാക്ഷിക്കുവാനും പ്രതികരിക്കുവാനുമായി ഇരുട്ടിൽ ഇരുന്ന ജനത്തിന് വലിയഒരു വെളിച്ചമായി അവൻ വന്നു. വ്യത്യസ്തമായി ചിന്തിക്കുകയും പ്രവർത്തിക്കുകയും തന്റെതായ ഒരു മാർഗം കാണിച്ചുകൊടുക്കുകയും ചെയ്ത ഈ യുവാവ് നമ്മുടെ യുവത്വത്തിനൊരു വെല്ലുവിളിയാണ്. കരയുന്നവരോടൊപ്പം കരയുന്നവനായി. സ്വന്തം വേദനകൾ ഓർത്തു കരഞ്ഞില്ല, മറ്റുള്ളവരുടെ നൊമ്പരങ്ങൾ

അവന്റെ വേദനയായി. പ്രിയപ്പെട്ടവന്റെ മരണത്തിൽ അവനു കരയാതിരിക്കാനായില്ല. പാപിനിയായ സ്ത്രീയെ കല്ലെറിയുവാനായി വന്നവരുടെയിടയിൽ അവൻ വ്യത്യസ്തനായി. തൻ മൂലം അവളെ വീണ്ടെടുത്തു. ഏവരും പാപിയെന്നു കരുതിയ ചുങ്കക്കാരൻ സക്കായി യേശുവിനെ നോക്കിയപ്പോൾ യേശു അവനെ സ്നേഹിതനാക്കുകയും അബ്രഹാമ്യസന്തതിയായി പൂർത്തീകരിക്കുകയും ചെയ്തു. സ്നേഹത്തിന്റെ ഏറ്റവും വലിയ മാതൃക സ്നേഹിതന്മാർക്കുവേണ്ടി സ്വന്തം ജീവനെ നൽകുന്നതാണെന്ന് ക്രൂശിലെ മരണത്തിലൂടെ അവൻ നമ്മെ ബോധ്യപ്പെടുത്തി.

മൂന്നു ദിവസമായി തങ്ങളോടൊപ്പം കഴിയുന്ന ജനത്തെ ഭക്ഷണപദാർത്ഥങ്ങൾ കൈക്കൊള്ളുവാൻ പറഞ്ഞയക്കണം എന്നു ഗുരുസന്നിധെ പരാതി പറയുന്ന ശിഷ്യന്മാരോട് അവൻ പറയുന്നത് നിങ്ങൾ അവർക്കു ഭക്ഷണം കൊടുക്കണം. പ്രതിസന്ധികളെ ഒഴിവാക്കലല്ല, അതിജീവിക്കലാണ് യുവത്വത്തിന്റെ ഉത്തരവാദിത്വം. ഒളിച്ചോട്ടങ്ങളും പിൻമാറ്റങ്ങളും ഭീരത്വമാണ്. അത് അപകടകരവുമാണ്. മണ്ണിലലിയാൻ വിത്ത് മടി കാണിച്ചാൽ വൃക്ഷമാകാനുള്ള വലിയ വിളിയാണ് നഷ്ടമാകുന്നത്. വൃക്ഷമാകണമെങ്കിൽ മണ്ണിൽ ഇറങ്ങാനുള്ള ആർജ്ജവത്വമുണ്ടാകണം. സത്യരക്ഷകനായ ദൈവം ആരെയാണോ തിരഞ്ഞെടുത്തത് അവർ മണ്ണിലും കൊടുങ്കാറ്റിലും നശിച്ചുപോകയില്ല. മഞ്ഞും കൊടുങ്കാറ്റും പൂക്കളെ കൊന്നേക്കാം. പക്ഷെ വിത്തുകളെ കൊല്ലാനാകില്ല. വിത്താകാനുള്ള വിളിയാണ് നമ്മുടേത്. നമ്മുടെ ഇന്നത്തെ ജീവിതമാണ് നാളത്തെ ചരിത്രം. ആർജ്ജവത്തമുള്ള ഒരു മനുഷ്യന്റെ അനുയായികളാണ് നാം. യേശുവിനെ നോക്കി ജീവിക്കുന്നതു വഴി ദൈവത്തിനും മനുഷ്യർക്കും നാം പ്രയോജനമുള്ളവരായിത്തീരും. നമ്മുടെ ഇന്നത്തെ ജീവിതം നാളത്തെ ചരിത്രമാവട്ടെ.





# കർത്താവും ദൈവവുമായ യേശുവിന് സാക്ഷിയാകുക

**ഫാ. യൂഹാനോൻ ജോൺ**
മാർ കുറിയാക്കോസ് ആശ്രമം, മൈലപ്ര

യേശുവിനെ മുന്നിൽ കണ്ട് നടക്കാനുള്ളതാണ് ക്രിസ്തീയ ജീവിതം. ഭൂമിയിൽ യേശുവിന്റെ സാക്ഷികളാകാനുള്ള വിളിയാണത്. മുപ്പത്തിമൂന്നര വർഷത്തെ അവന്റെ ഭൗമിക ജീവിതവും നിത്യതയിൽ നമുക്കെന്നും നിത്യഅനുഭവമായി നില കൊള്ളുന്ന യേശുവിനെയും ഒരുപോലെ നാം ശ്രദ്ധിച്ച് നോക്കേണ്ടതുണ്ട്. ഓർത്തഡോക്സ് വിശ്വാസത്തിന്റെ അടിസ്ഥാന യേശു ദർശനത്തെക്കുറിച്ചാണ് ഇവിടെ പ്രതിപാദിക്കുന്നത്.

**1 . ഉത്ഥിത ക്രിസ്തുവിനെ നോക്കുക** (Resurrected Christ)

അവന്റെ മരണത്തിനു ശേഷം അവനെ കാണുവാൻ കല്ലറയിലേക്ക് ആദ്യം പോയത് ചില സ്ത്രീകളായിരുന്നു. അവർ സുഗന്ധവർഗവും പരിമളതൈലവും ഒക്കെ നേരത്തെ ഒരുക്കി വച്ചിരുന്നു (ലൂക്കോ. 23:56). ആഴ്ചവട്ടത്തിന്റെ ഒന്നാം ദിവസം അതിരാവിലെ ഇരുട്ടുള്ളപ്പോൾ തന്നെ അവർ കല്ലറയ്ക്കൽ എത്തി. ഹൃദയത്തിൽ ദു:ഖഭാരമുണ്ടായിരിന്നിട്ടും അവർ ഉത്സാഹവതികളായിരുന്നു. പക്ഷേ അവർ അവന്റെ ശരീരം അവിടെ കണ്ടില്ല. ഒഴിഞ്ഞ കല്ലറ (Empty Tomb) കണ്ട് അവർ ചഞ്ചലപ്പെട്ടു. ഭയം മൂലം മുഖം കുനിച്ച് നിന്നു പോയി (ലൂക്കോ. 24:5). ദൂതർ അവരോടു ചോദിച്ചത് ജീവനുള്ളവനെ മരിച്ചവരുടെയിടയിൽ അന്വേഷിക്കുന്നത് എന്തിനെന്നാണ്. അവർ പോയി ഈ വിവരങ്ങൾ ശിഷ്യരെ അറിയിച്ചു.

യോഹന്നാനും പത്രോസും ഒക്കെ വന്ന് ഒഴിഞ്ഞ കല്ലറ കണ്ടിട്ട് വീട്ടിലേക്ക് മടങ്ങിപ്പോയി (യോഹ.20:10). എന്നാൽ അവനേ കാണണമെന്ന അതിയായ ആഗ്രഹത്തോടെ മഗ്ദലന മറിയം കല്ലറയ്ക്കൽ കരഞ്ഞുകൊണ്ട് നിന്നു (യോഹ. 20:11). ഉത്ഥിത ക്രിസ്തുവിന്റെ

പ്രത്യക്ഷത ആദ്യം ഉണ്ടായത് അവനെ കാണണമെന്ന അഗമ്യ മായ അഭിവാഞ്ജയുണ്ടായിരുന്ന അവൾക്കു തന്നെ (യോഹ. 20: 16). പിന്നീട് ആകാംക്ഷയോടെ കാത്തിരുന്ന പത്രോസി നും കൂടെയുണ്ടായിരുന്നവർക്കും അവൻ കാണപ്പെട്ടു.

ഉത്ഥിത ക്രിസ്തുവിനെക്കുറിച്ച് സുഹൃത്തുക്കളിൽ നിന്നുള്ള കേൾവി തോമസിനെ സംതൃപ്തനാക്കിയില്ല. യേ ശുവിനെ കണ്ടേ തീരു എന്ന് അവൻ ശഠിച്ചു (യോഹ. 20:25). ആ ശാഠ്യത്തിന് ഉത്തരമായി എട്ടു ദിവസങ്ങൾക്കു ശേഷം യേശു മുറിവേറ്റ ശരീരവുമായി തോമസിന് കാണപ്പെട്ടു. ഉ ത്ഥിത യേശുവിനെ കണ്ടപ്പോൾ തോമസ് ഉള്ളു തുറന്നങ്ങ് വിളിച്ചു പോയി 'My Lord and my God " എന്റെ കർത്താവും എന്റെ ദൈവവുമേ എന്ന്. യേശുവിനെ കർത്താവും ദൈ വവുമായി ആദ്യം സംബോധന ചെയ്യുന്ന സന്ദർഭമാണിത് (യോഹ. 20:28). മുമ്പൊരിക്കൽ പത്രോസ് അവനെ 'ജീവ നുള്ള ദൈവത്തിന്റെ പുത്രനെന്ന്' സംബോധന ചെയ്തി ട്ടുണ്ട്.






യേശുവിന്റെ ദൈവത്വത്തിന്റെ പൂർണത മനുഷ്യർക്ക് മനസിലാക്കി നല്കുന്നത് ഉത്ഥാനത്തിലാണ്. ലോകം മനു ഷ്യന്റെ പരിധി നിശ്ചയിക്കുന്നത് ഒരുവന്റെ മരണത്തിലാണ്. മരണത്തെ മറികടക്കുന്ന ഉത്ഥാനത്തിന്റെ പരമാർത്ഥം ശി ഷ്യർക്ക് ബോധ്യപ്പെട്ടപ്പോഴാണ് അവർ ലോകത്തിന്റെ വിവിധ ഭാഗങ്ങളിലേക്ക് പോയി അവന്റെ സാക്ഷികളായത്. ഉത്ഥിത യേശുവിനെ കണ്ടതിനു ശേഷം അവർക്ക് മരണത്തെ തെ ല്ലും ഭയമില്ലായിരുന്നു.

ഉത്ഥിത യേശുവിന്റെ കാഴ്ചയും പ്രചോദനവും അവരെ കൂടുതൽ തീക്ഷ്ണതയുള്ളവരാക്കി. യേശു പഠി പ്പിച്ച സ്നേഹത്തിന്റെ വഴികളും മൊഴികളുമായി അവർ ലോകത്തിന്റെ പല ഇടങ്ങളിലേക്കുമായി യാത്ര തിരിച്ചു. ഉത്ഥിത ക്രിസ്തുവിനോടുള്ള നിരന്തര സ്നേഹ സംഭാഷ ണം അവർ മുടക്കാതെയാണ് അന്തിയോളം അവർ വേല ചെയ്തത് (അപ്പോ. പ്രവ. 23:1 1). ഉത്ഥിത ക്രിസ്തുവിന്റെ വ്യക്തിപരമായതും സമൂഹപരമായതുമായ അനുഭവങ്ങ ളെയും (Personal and Community experience of Resurrected Christ) യേശുവിന്റെ പരസ്യ ശുശ്രൂഷയിലെ പ്രവർത്തനങ്ങളും മൊഴികളും (Deeds and words of Christ )ചേർത്താണ് അവർ സുവിശേഷം ഘോഷിച്ചത്.

യേശുവിന്റെ ആളത്വത്തെ (Person of Christ) അറി യുവാൻ ഉത്ഥിത യേശുവിനെ കണ്ടേ മതിയാവൂ. പൗലോ സ് അപ്പോസ്തോലന്റെ പ്രബോധനത്തിന്റെ പ്രധാന തന്തു

യേശുവിന്റെ ഉത്ഥാനമാണ് (1 കോരി. 15:14). യോഹന്നാൻ ശ്ലീഹായുടെ സുവിശേഷത്തിൽ ഉടനീളം വിവരിക്കുന്നത് ഉത്ഥാനത്തിന്റെ തേജസിൽ പര്യവസാനിക്കുന്ന ഭൂമിയിൽ സ്നേഹമായി അവതരിച്ച വചനമായ യേശുവിനെയാണ്.

ഓർത്തഡോക്സ് വിശ്വാസത്തിന്റെ കാതൽ നിലകൊള്ളുന്നത് ഉത്ഥിത ക്രിസ്തുവിലാണ്. ക്രൂശിത രൂപമില്ലാത്ത കുരിശാണ് ഓർത്തഡോക്സ് പാരമ്പര്യത്തിൽ ഉപയോഗിക്കുന്നത്. അതിനു കാരണം ഒഴിഞ്ഞ കല്ലറയും ഒഴിഞ്ഞ കുരിശും ഉത്ഥിത യേശുവിനുള്ള സാക്ഷ്യമാണ്. യേശുവിന്റെ പീഢാനുഭവ വ്യഥകളെ ധ്യാന മാർഗമാക്കുന്നതിലുപരി ഉത്ഥിത ക്രിസ്തുവിനെ ധ്യാന ജീവിതമാക്കുന്നതിനെ ഓർത്തഡോക്സ് സഭാ പിതാക്കൻമാർ പ്രോത്സാഹിപ്പിക്കുന്നു.

**2. നമ്മോടു കൂടെയുള്ള അവനെ നോക്കൂ (Immanuel Jesus).**

ഇമ്മാനുവൽ എന്ന എബ്രായ പദത്തിന് 'ദൈവം നമ്മോടു കൂടെ' (Isaiah 7:14) എന്നർത്ഥം. പണ്ട് യശയ്യാ പ്രവാചകൻ പറഞ്ഞ ഈ വാക്ക് യേശുവിൽ നിവർത്തിയായി എന്നെഴുതിയത് മറ്റാരുമല്ല; യേശുവിന്റെ കൂടെ നടന്ന വിശുദ്ധ മത്തായി ശ്ലീഹായാണ് (മത്താ.1:23). അവനെ കാണുകയും കൂടെ നടക്കുകയും ചെയ്തിട്ടുള്ളവർക്ക് ഒക്കെയും ഈ സമാന അനുഭവമാണ് ഉണ്ടായിട്ടുള്ളത്. ശിഷ്യർക്ക് അവന്റെ ദൈവത്വത്തെ സംബന്ധിച്ച് വ്യക്തമായ ബോധ്യം ഉണ്ടായിരിന്നിട്ടും അവരുടെ എഴുത്തുകളിലോ പ്രസംഗങ്ങളിലോ അമിത ബഹുമാന സൂചക വാക്കുകൾ ഉപയോഗിക്കുന്നത് പരിമിതമാണ്. കാരണം അവൻ ദൈവമെങ്കിലും അവർക്ക് അവൻ സ്നേഹിതനായിരുന്നു.(യോഹ. 15:15). അവർക്കു മാത്രമല്ല യേശുവിനോടു സഹവസിക്കുന്നവർക്കെല്ലാം അവൻ സ്നേഹിതനായാണ് അനുഭവപ്പെട്ടിട്ടുള്ളത്.

യേശുവിനെ അത്ഭുതപ്രവർത്തകനായോ ചെയ്തികളുടെ കണക്കു നോക്കുന്ന ന്യായാധിപനായോ കാണരുതെന്ന് പൗരസ്ത്യ സഭാ പിതാക്കൻമാർ ശഠിക്കുന്നുണ്ട്. ഉത്ഥിത ക്രിസ്തു ഒരു സ്നേഹിതൻ കണക്കേ ഇമ്മാനുവേലായി നമുക്ക് അനുഭവവേദ്യമാകും. അതു കൊണ്ട് ഓർത്തഡോക്സ് സഭാ പിതാക്കൻമാർ ദൈവത്തെ 'നീ' എന്ന് സംബോധന ചെയ്തു കൊണ്ടുള്ള പ്രാർത്ഥനകളാണ് രചിച്ചിട്ടുള്ളത്; ബഹുമാനക്കുറവുകൊണ്ടല്ല സ്നേഹാധിക്യം കൊണ്ട് മാത്രമാണ്. (ദൈവമേ നീ പരിശുദ്ധനാകുന്നു: കാദീശ് ആത്ത് ആലോഹോ...) 'അവിടുന്ന്', 'അങ്ങ്' തുടങ്ങിയ ഫ്യൂഡൽ പദാവലി ഉപയോഗിച്ച് ദൈവത്തെ അകറ്റി നിർത്താതെ സ്നേഹിത ഭാഷ ഉപയോഗിച്ച് ചേർത്ത് നിർത്താനാണ് അവർ ശ്രമിച്ചത്.

യുവാക്കൾക്ക് അധികമായി അനുഭവവേദ്യമാകേണ്ടത് യേശുവിന്റെ സ്നേഹിത ഭാവമാണ്. ഒരു സ്നേഹിതനെന്നവിധം യേശുവിനെ കൂടെകൂട്ടുകയാണ് ക്രിസ്തീയ ആദ്ധ്യാത്മികതയുടെ ഉയർന്ന തലം.

തികഞ്ഞ സ്നേഹം ഭയത്തെ പുറത്താക്കി അവൻ സ്നേഹി തനായി അകത്തു വാഴുന്ന ജീവിതശൈലി. സ്നേഹിതനായ യേശുവിനെ നോക്കി വഴി തേടുന്നവർക്ക് ജീവിതം ആനന്ദം നിറഞ്ഞതായിരിക്കും. അവരുടെ എല്ലാ വിചാരങ്ങളിലും വി കാരങ്ങളിലും അവൻ ഇമ്മാനുവേലായിരിക്കും.

**3.ത്രിത്വത്തിൽ ഒരുവനായ യേശുവിനെ കാണുക. (Trinitarian Jesus).**



യേശുവിനെക്കുറിച്ച് പൗലോസ് ശ്ലീഹാ കൊലോസ്യ ലേഖനത്തിൽ ഇപ്രകാരം പറയുന്നു'അവൻ സർവത്തിനും മുമ്പേയുള്ളവൻ; അവൻ സകലത്തിനും ആധാരമായിരിക്കു ന്നു (കൊലോ.1:17). യോഹന്നാൻ അവനെക്കുറിച്ച് പറഞ്ഞത്: 'വചനം ജഡമായി തീർന്നു, കൃപയും സത്യവും നിറഞ്ഞവ നായി നമ്മുടെയിടയിൽ പാർത്തു. ഞങ്ങൾ അവന്റെ തേജസ് പിതാവിൽ നിന്ന് ഏകജാതനായവന്റെ തേജസായി കണ്ടു (യോഹ.1: 14).




പിതാവ്, പുത്രൻ, പരിശുദ്ധ റൂഹാ ഇവ മൂന്നും ചേർ ത്തു നിർത്തിയുള്ള ദൈവാവബോധമാണ് ഓർത്തഡോക് സിയുടെ സവിശേഷത. ഏതു പ്രാർത്ഥനയും തുടങ്ങുന്നതും അവസാനിക്കുന്നതും ത്രിത്വ നാമത്തിലാണ്. ത്രിത്വത്തി ന്റെ ഭാഗമായി മാത്രമേ യേശുവിനെ കാണാനാകൂ എന്ന അടിസ്ഥാന ധാരണയാണ് ഇതിന് പിന്നിൽ.എന്നെ കണ്ട വൻ പിതാവിനെ കണ്ടിരിക്കുന്നു എന്ന് യേശു തന്നെക്കുറിച്ച് പറയുന്നു (യോഹ.14:9). അനാദിയായി പിതാവിൽ നിന്ന് ജ നിക്കുകയും കാലത്തികവിങ്കൽ കന്യകയിൽ നിന്ന് ശാരീരിക പിതാവില്ലാതെ ജനിക്കുകയും ചെയ്ത യേശുവിനെയാണ് ആരാധനയിൽ നാം കണ്ടുമുട്ടുന്നത്. പരിശുദ്ധാത്മ സ്വാധീ നത്തിലാണ് ആരാധന നിർവഹിക്കുന്നത്.



**4.സൗഖ്യദായകനായ യേശുവിനെ നോക്കൂ (Healing Jesus).**

സൗഖ്യദായകനായ യേശുവിനെ സുവിശേഷകർ കാ ട്ടിത്തരുന്നു. അവനെ തൊട്ടവർക്കും അവൻ തൊട്ടവർക്കും സൗഖ്യം ലഭ്യമാകുന്നു. വ്യക്തികൾക്ക് അവരുടെ ആത്മ ശരീര മനസുകളുടെ സൗഖ്യം അവൻ പ്രദാനം ചെയ്തു. അ വന്റെ വചനങ്ങളും അവനെക്കുറിച്ചുള്ള ഓർമകൾ പോലും നമുക്ക് സൗഖ്യം നൽകുന്നതാണ്. അവൻ വ്യക്തികളുടെ മാത്രമല്ല സമൂഹത്തിന്റെ പ്രശ്നങ്ങൾക്ക് പ്രതിവിധികൾ പറ ഞ്ഞു കൊടുത്ത സാമൂഹ്യ വൈദ്യൻ (Social Healer ) കൂടി യാണ്. പരീശരെ പോലെ ഉപരിപ്ലവമായ പ്രതിവിധികളിലല്ല അവൻ ശ്രദ്ധയൂന്നിയത് പ്രത്യുത സാമൂഹ്യ പ്രശ്നങ്ങളുടെ

മൂലകാരണങ്ങൾക്കാണ് അവൻ ചികിത്സ നടത്തിയത്. അവൻ മുറിവേറ്റ സൗഖ്യദായകനാണ് (Wounded Healer). അവനെ മുറിവേല്പിച്ചവർക്കും അവൻ സൗഖ്യം പ്രദാനം ചെയ്തു. സ്വന്ത ശരീരത്തിൽ വേദനയേറ്റ് മറ്റുള്ളവർക്ക് നൻമയും ജീവനും പ്രദാനം ചെയ്യുന്ന സാഖ്യദാതാവായ ക്രിസ്തുവിനെ നോക്കാതെ, ആ മാർഗം നാമും അവലംബമാക്കാതെ യേശുവിന്റെ സാക്ഷികളാകുവാൻ എങ്ങനെ കഴിയും?

**5. യേശുവിന്റെ ശരീരമായ സഭയിലേക്കു നോക്കുക.(Church: The mystical body of Jesus Christ)**

സഭ ക്രിസ്തുവിന്റെ ശരീരമാണ്. സഭയെ ഉപദ്രവിച്ചുകൊണ്ടിരുന്ന ശൗലിന് ദർശനത്തിൽ യേശു അവനോട് ചോദിക്കുന്നത് 'നീ എന്നെ ഉപദ്രവിക്കുന്നത് എന്ത് ? എന്നാണ്. സഭയ്ക്ക് ഉപദ്രവം നേരിട്ടപ്പോൾ വേദനിച്ചത് ക്രിസ്തുവിനാണ്. പരിശുദ്ധ സഭയെകുറിച്ച് ഈ അവബോധം ഏവർക്കും ഉണ്ടാകുമ്പോഴാണ് സ്ഥാപനം എന്നതിലുപരി അതിന്റെ മനോഹാരിതയിൽ യേശുവിൽ ജീവിക്കാൻ കഴിയുക. അമിത സ്ഥാപനവത്ക്കരണം സഭയാകുന്ന ക്രിസ്തു ശരീരത്തെ മുറിപ്പെടുത്തുന്നതും ദുർബലപ്പെടുത്തുന്നതുമായി തീരും.

സഭയെ നോക്കുന്നവർ യേശുവിനെ കാണണം. അപ്പോൾ അവർ യേശുവിനെ നോക്കുന്നതു പോലെ സഭയെ നോക്കും. Church is the extension of the Incarnation of Jesus Christ. യേശുവിന്റെ മനുഷ്യത്വഭാവമെല്ലാം പ്രകടനമാകാതെ പ്രകടമാകേണ്ട ഇടമാണ് സഭ.

യേശുവിന്റെ ദൈവത്വത്തിന്റെയും മനുഷ്യത്വത്തിന്റെയും സ്വാഭാവികമായ പാരസ്പര്യമാണ് ആരാധനാസമൂഹത്തിൽ നിർവഹിക്കപ്പെടുന്നത്. അത് കാണുവാനുള്ള സ്വീകാര്യതയും വിനിമയം ചെയ്യുവാനുള്ള ബോധശുദ്ധിയും സഭാംഗങ്ങൾ ആർജിക്കണം.

**6. മനുഷ്യ സംസ്കാരത്തിലേക്ക് ഇഴുകിചേർന്ന യേശുവിനെ കാണൂ (Cultural Jesus).**

''അവൻ ദൈവരൂപത്തിൽ ഇരിക്കെ ദൈവത്തോടുള്ള സമത്വം മുറുകെ പിടിച്ചു കൊള്ളേണം എന്നു വിചാരിക്കാതെ ദാസരൂപം എടുത്തു് മനുഷ്യസാദൃശ്യത്തിലായി തന്നെത്താൻ ഒഴിച്ചു വേഷത്തിൽ മനുഷ്യനായി വിളങ്ങി തന്നെത്താൻ താഴ്ത്തി മരണത്തോളം ക്രൂശിലെ മരണത്തോളം തന്നെ, അനുസരണമുള്ളവനായിതീർന്നു'' (ഫിലിപ്പിയർ 2:6 - 8) [Kenotic Passage].

Kenosis എന്ന ഗ്രീക്ക് പദത്തിന്റെ അർത്ഥം 'സ്വയം ശൂന്യമാക്കൽ' എന്നാണ്. യേശു ദൈവമായി തന്നെ നിലകൊള്ളുമ്പോൾ ഭൂമിയിൽ മനുഷ്യനായി മുപ്പത്തിമൂന്നര വർഷം ജീവിച്ചു. ഉയരത്തിലിരിന്ന് സകല സൃഷ്ടികളെയും പോറ്റുന്നവൻ താഴെ ഒരു സാധു സ്ത്രീയുടെ മടിയിലിരുന്ന് പാൽ നുകരുന്നതിനെക്കുറിച്ച് ആരാധനാ ക്രമത്തിൽ

പലയിടത്തും പറയുന്നു. മനുഷ്യ സംസ്കാരത്തിലേക്കുള്ള ദൈവത്തിന്റെ ഇറക്കമാണ് യേശുവിന്റെ മനുഷ്യാവതാരം.

അവൻ ജനിച്ചതും വളർന്നതും യഹൂദ സംസ്കാരത്തിന്റെ പിള്ളത്തൊട്ടിയിലാണ്. മനുഷ്യ സംസ്കാരത്തെ ഇല്ലായ്മ ചെയ്യാനല്ല അതിന്റെ ആകെ നവീകരണത്തിനായാണ് അവൻ അതിലേക്ക് വന്നത്.

യേശുവിന്റെ മൂല്യങ്ങൾക്കൊത്ത് നമ്മുടെ ജീവിത സംസ്കാരത്തെ നവീകരിക്കുകയാണ് ഒരു വ്യക്തി എന്ന നിലയിൽ നമ്മുടെ ദൗത്യം. അവിടെയാണ് യേശുവിന്റെ സാക്ഷികളാകുന്നത്. അതാത് രാജ്യത്തിന്റെ സാംസ്കാരിക തനിമ ഉൾകൊണ്ട് നിലനില്ക്കുന്ന ഓർത്തഡോക്സ് സഭകളുടെ ക്രിസ്തുവിജ്ഞാനിയത്തിൽ 'സാംസ്കാരിക യേശു' എന്ന സംഞ്ജയ്ക്ക് പ്രാധാന്യമുണ്ട്. യേശു യഹൂദ സംസ്കാരത്തെ ഉൾക്കൊണ്ട് ദൈവരാജ്യ മൂല്യങ്ങൾ വിനിമയം ചെയ്തതു പോലെ അതാതിടങ്ങളിൽ യേശുവിനോടു താദാത്മ്യപ്പെട്ട് അവനെ നോക്കി ജീവിക്കുക എന്നതാണ് നമ്മുടെ വിളി.





# OCYM നിലയ്ക്കൽ ഭദ്രാസന ഭാരവാഹികൾ

**പ്രസിഡന്റ്** - ഡോ. ജോഷ്വാ മാർ നിക്കോദിമോസ് മെത്രാപ്പോലീത്ത
**വൈസ് പ്രസിഡന്റ്** - റവ. ഫാ. സോബിൻ സാമുവേൽ
**ജനറൽ സെക്രട്ടറി** - കുമാരി. മിന്റാ മറിയം വർഗീസ്
**ജോ. സെക്രട്ടറിമാർ** - ശ്രീ. ജോസ് ജോർജ് മൽക്ക്
- ശ്രീ. ലിബിൻ ചാക്കോ
**ട്രഷറാർ** - അഡ്വ.ബോബി കാക്കാനപ്പള്ളിൽ

**ഡിസ്ട്രിക്റ്റ് പ്രസിഡന്റുമാർ :**
അയിരൂർ - റവ.ഫാ. വർഗീസ് ഫിലിപ്പ്
വയലത്തല - റവ.ഫാ. മാത്യു കുര്യൻ
റാന്നി - റവ.ഫാ. ഷൈൻ ജേക്കബ് മാത്യു
നിലയ്ക്കൽ - റവ.ഫാ. ജോജി ജോർജ്ജ് ഫിലിപ്പ്
കനകപ്പലം - റവ.ഫാ. ജോൺ സാമുവേൽ

**ഡിസ്ട്രിക്റ്റ് ഓർഗനൈസർമാർ**
അയിരൂർ - കുമാരി ബെറ്റി കുര്യൻ
വയലത്തല - ശ്രീ.റ്റിജോ വർഗീസ്
റാന്നി - ശ്രീ. ലിബിൻ ചാക്കോ
നിലയ്ക്കൽ - ശ്രീ. റിജോ വർഗീസ്
കനകപ്പലം - കുമാരി ലിനു കെ. ജോൺ

**കേന്ദ്രസമിതി അംഗങ്ങൾ**
അഡ്വ. നോബിൻ അലക്സ് സഖറിയ
കുമാരി. റ്റിറ്റി അന്നമ്മ ഏബ്രഹാം
ശ്രീ. ജിൻസ് ജേക്കബ് ഫിലിപ്പ്

**ഭദ്രാസന ഓഡിറ്റേഴ്സ്**
ശ്രീ. ബിജിത് ഏബ്രഹാം
കുമാരി. അൻസു മറിയം ഫിലിപ്പ്

**ഭദ്രാസന സമിതി അംഗങ്ങൾ**
അയിരൂർ - ശ്രീ. ജെറിൻ ജോർജ് അനിൽ, കുമാരി. സോജി മെറിൻ സജി
വയലത്തല - ശ്രീ. പ്രിൻസ് മാത്യു വർഗീസ്, കുമാരി സൈനോ സൂസൻ സാബു
റാന്നി - ശ്രീ. അഭിലാഷ് ചാക്കോ, കുമാരി റിന്റാ മേരി പ്രകാശ്
നിലയ്ക്കൽ - ശ്രീ. ലിസൻ വി.തോമസ്, കുമാരി സൗമ്യ വർഗീസ്
കനകപ്പലം - ശ്രീ. ഷിജോയി ജോൺ ജേക്കബ്, കുമാരി ആഷ്ന അന്ന വർഗീസ്
Ex-Officio - ശ്രീ. അനു വി.വർഗീസ്

**ബൈബിൾ സ്റ്റഡി കോ-ഓർഡിനേറ്റർ**
ശ്രീമതി. റെനി വി. ജോർജ്ജ്

**ട്രൈബൽ സർവ്വീസ് കോ-ഓർഡിനേറ്റർ**
കുമാരി ആഷ്ന എലിസബേത്ത് അലക്സ്

പ്രസിദ്ധീകരണം: ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനം നിലയ്ക്കൽ ഭദ്രാസനം








# OCYM **നിലയ്ക്കൽ ഭദ്രാസനം**

**പ്രത്യേക പ്രവർത്തന പദ്ധതികൾ : 2019 – 2020**

**1. ആദിവാദി സാമൂഹ്യക്ഷേമ പദ്ധതി**

നിലയ്ക്കൽ മേഖലയിലെ ആദിവാസികളുടെ സമഗ്രവികസനം ലക്ഷ്യമാക്കിയുള്ളത്

**2. അരികെ**

ഭദ്രാസനത്തിലെ വൃദ്ധജനങ്ങളുടെ ക്ഷേമത്തിനായി ക്രമീകരിക്കപ്പെട്ടത്. ഒറ്റപ്പെടൽ അനുഭവിക്കുന്ന മാതാപിതാക്കൾക്ക് സഹായകരമാവുന്ന രീതിയിൽ അവർക്ക് മാനസികമായ പിന്തുണ ഉറപ്പാക്കുന്ന പദ്ധതി. വി.കുർബ്ബാനയിൽ പങ്കുകാരാവാൻ മാതാപിതാക്കളെ സഹായിക്കുന്നതിനോടൊപ്പം മികച്ച വിശ്വസ്തരായ ഒരു വോളന്റിയർ ടീമിന്റെ പിൻബലത്തോടെ അവരുടെ ദൈനദിന ആവശ്യങ്ങളിലും കൈത്താങ്ങാകുവാൻ ലക്ഷ്യം.

**3. രുധിരം**

ഭദ്രാസനാടിസ്ഥാനത്തിൽ യുവജനങ്ങളുടെ രക്തഗ്രൂപ്പ് കണ്ടെത്തി കൃത്യമായി ആവശ്യക്കാരിലേക്കെത്തിക്കുവാനുള്ള പദ്ധതി.

**4. "We Shall Overcome"**

സമൂഹത്തിൽ ജാതിയുടെയോ, സാമ്പത്തികസ്ഥിതിയുടെയോ, മറ്റെന്തെങ്കിലും വിധത്തിലോ വിഷമതകൾ നേരിടു

ന്നവരോടൊത്ത് സമയം ചിലവഴിക്കുവാനുള്ള അവസരം. ജീവിതത്തിൽ ഒറ്റപ്പെടൽ അനുഭവിക്കുന്നവരെ കൂടെ ചേർത്ത് അവർ താമസിക്കുന്ന ഇടങ്ങളിൽ അവരുടെ ഒഴിവ് സമയങ്ങൾ ഇടയ്ക്കെങ്കിലും സാന്ത്വനം ആകുവാൻ ശ്രമിക്കുന്നു. വൃദ്ധസദനങ്ങൾ, അനാഥാലയങ്ങൾ, Female Houses, ജുവനൈൽ ഹോം തുടങ്ങിയവ കേന്ദ്രീകരിച്ച് അവിടുത്തെ വ്യക്തികളുടെ സാമൂഹ്യോന്നമനം ലക്ഷ്യമാക്കി പ്രവർത്തന രൂപം.

**5. Bible Study Forum**

എല്ലാ മാസവും 4-ാം ഞായറാഴ്ച വിവിധ ഇടവകകൾ കേന്ദ്രീകരിച്ച് 2 മണി മുതൽ വേദപുസ്തക പഠനവും വിശ്വാസസംബന്ധമായ ചർച്ചകളും ക്രമീകരിക്കുന്നു.

**6. Micro Unit Camps**

ഭദ്രാസന യുവജന പ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ വിവിധ ഇടവകകളിൽ യൂണിറ്റ് ക്യാമ്പുകൾ ക്രമീകരിക്കുന്നു.

**7. Human Resource Identification**

ഭദ്രാസനാടിസ്ഥാനത്തിൽ ഉന്നതവിദ്യാഭ്യാസമുള്ളവരും വ്യത്യസ്ത ജോലിയിൽ മികവ് പുലർത്തിയവരെയും കണ്ടെത്തി പുതുതലമുറയ്ക്ക് പ്രചോദനം നൽകുംവിധം ഉപയോഗപ്പെടുത്തുക. യുവജനങ്ങൾക്ക് വേണ്ട മാർഗ്ഗനിർദ്ദേശം ഇവരിലൂടെ പകർന്നെടുക്കുക. സംവാദങ്ങളും ചർച്ചകളും ക്രമീകരിക്കുക.

# യേശുവിനെ നോക്കുക

എബ്രായർ 12:2






Translations:

**Look to Jesus** (The Orthodox Study Bible)
**Look unto Jesus** (The New King James Version)
**Fixing our eyes on Jesus** (New International Version)
**Keeping our eyes fixed on Jesus** (The NET Bible)
**Keeping our eyes on Jesus** (Holman Christian Standard Bible)
**Focus on Jesus** (God's Word Translation)
**Look only to Jesus** (New Century Version)

## Editorial Board



This book is published
by OCYM Nilackal Diocese
with the valuable support
from




# St. Thomas Orthodox Christian Youth Movement Ahmadi – Kuwait

(A Spiritual Organization Under
St. Thomas Indian Orthodox Pazhayapally)

P.O. Box 47373, Fahaheel 64024, Kuwait
Email : ocymahmadi@gmail.com
Website : www.orthodoxchurchahmadi.org



സഭാ ജീവിതത്തിൽ
വളരെ പ്രാധാന്യ
മുള്ള വിഷയമാണി
ത്. ഈ കാലഘട്ട
ത്തിന്റെ പശ്ചാത്തല
ത്തിൽ നിന്നു
കൊണ്ട് യുവാക്കൾ
പ്രസ്തുത വിഷയം
പഠിക്കേണ്ടത്
അനിവാര്യമാണ്.
ഈ വിഷയം ലളിത
മായി മനസ്സിലാക്ക
ത്തക്കവിധം നില
യ്ക്കൽ ഭദ്രാസന
യുവജനപ്രസ്ഥാനം
തയ്യാറാക്കിയിരി
ക്കുന്ന ഒരു ചെറു
പഠനഗ്രന്ഥമാണിത്.

ഡോ. ജോഷ്വാ മാർ
നിക്കോദീമോസ്
മെത്രാപ്പോലീത്താ



ക്രിസ്തുവാകുന്ന
കണ്ണാടിയിൽ
നോക്കി നമ്മുടെ
യഥാർത്ഥ രൂപം
കാണണം.
തിരുത്തലുകൾക്ക്,
അതുമാത്രമേ
ഗുണകരമാകുക
യുള്ളൂ. ദേവാലയ
ങ്ങൾ യേശുവിന്
കരയുവാനുള്ള
ഇടങ്ങളാകരുത്.
ജനത്തിന് കരയു
വാനുള്ള ഇടം,
മറ്റു പലതിനുമുള്ള
ഇടമാകുമ്പോൾ
കരയുന്നത്
യേശുവാണ്.

ഡോ. യൂഹാനോൻ
മാർ ക്രിസോസ്റ്റമോസ്
മെത്രാപ്പോലീത്താ



ക്രിസ്തുവിനെ
കൂടാതെ എനി
ക്ക് ജീവിക്കാൻ
പറ്റൂല്ല. അവന്റെ
കുഞ്ഞ് വിരലുക
ളിൽ പിടിച്ചാണ്
ഞാൻ നടക്കു
ന്നത്. വേർതിരി
വുകളില്ലാതെ
ലോകത്തെ
കാണുവാൻ
എനിക്ക്
സാധിക്കുന്നത്
ക്രിസ്തുവിലൂടെ
യാണ്. അവൻ
എന്നെ
സഹിക്കാൻ
പഠിപ്പിക്കുന്നു.

പെരുമ്പടവം
ശ്രീധരൻ



ഇനിമുതൽ
നാം അവനെ
നോക്കേണ്ടത്,
അവൻ നമുക്കെ
ന്തെങ്കിലും
നിവർത്തിച്ചു
തരുമോ! എന്നറി
യാനായിട്ടാവരുത്.
അവനെ ചെറിയ
രീതിയിലെങ്കിലും
പിന്തുടരനാവുമോ
എന്നന്വേഷിക്കു
ന്നതിനായിട്ടായിരി
ക്കണം. അപ്പോ
ഴാണ് നമ്മുടെ
ക്രിസ്തുനോട്ടങ്ങൾ
അർത്ഥവത്തായി
തീരുക.

ബെന്യാമിൻ



ക്രിസ്തുവിൽ
വിശ്വസിക്കുന്ന
യുവജനങ്ങൾ
സുവിശേഷത്തിന്റെ
ലാളിത്യത്തിലേക്കും,
ത്യാഗപൂർണ്ണവും
സാമൂഹ്യാനുരഞ്ജ
നത്തിന് സഹായ
കവുമായ നടപടി
കളിലേക്കും മുഖം
തിരിച്ചാൽ നമ്മുടെ
സമൂഹത്തിന്
ഭാവിയുണ്ട്. യൗവ്വന
ത്തിന്റെ വിഭവ
ശേഷി അപാരമാണ്.
ദൈവത്തിന്റെ
മഹത്തായ
ദാനമാണത്.

ഫാ. ഡോ.
കെ. എം. ജോർജ്

This book is published by OCYM Nilackal Diocese
with the valuable support from




ST. THOMAS ORTHODOX CHRISTIAN YOUTH MOVEMENT
AHMADI – KUWAIT

(A Spiritual Organization Under St. Thomas Indian Orthodox Pazhayapally)

P.O. Box 47373, Fahaheel 64024, Kuwait
Email : ocymahmadi@gmail.com
Website : www.orthodoxchurchahmadi.org